# കരയുന്ന സിംഹവും മുക്കാലൻ കസേരയും

മാലതി & മോഹൻദാസ്






# ആമുഖം

ഈ ലേഖനം പ്രസിദ്ധീകരിക്കുന്നത് അറുപതു വയസ്സ് കഴിഞ്ഞ രണ്ടു വൃദ്ധ ദമ്പതികളാണ്. ഒരാൾ വീട്ടമ്മ. മറ്റെയാൾ നീണ്ട നാല്പതിലധികം വർഷത്തെ എഞ്ചിനീയറിംഗ് കോളേജുകളിലെ അദ്ധ്യാപന ജീവിതം കഴിഞ്ഞു അടുത്തൂൺ പറ്റിയിരിക്കുന്നു. രണ്ടു പേർക്കും യാത്ര വളരെ ഇഷ്ടം. ന്യൂ ഡൽഹിയിൽ പഠിക്കുമ്പോൾ ഇന്ത്യയിലെ ചില ഭാഗങ്ങൾ കാണാൻകഴിഞ്ഞുവെങ്കിലും വിദേശ രാജ്യങ്ങൾ കാണാൻ അവസരം കിട്ടിയത് കുറച്ചുനാൾ വീതം സിംഗപ്പൂരിലും പിന്നീട് മദ്ധ്യധരണ്യാഴിയുടെ തീരത്തുള്ള ടർക്കിയിലും സൈപ്രസ് ദ്വീപിലും ജോലി ചെയ്തപ്പോഴാണ്. കുട്ടികൾ രണ്ടു പേരും വിദേശത്ത് ജോലി കിട്ടി താമസം തുടങ്ങിയപ്പോൾ ഇന്ഗ്ലണ്ട്, അമേരിക്ക എന്നീ രാജ്യങ്ങളും കാണാനുള്ള അവസരം കിട്ടി. മകൻ സ്കൊട്ട്ലണ്ടിലും മകൾ അമേരിക്കയിലും ആയതു പ്രത്യേക അനുഗ്രഹവും ആയി. അങ്ങനെ ഒരു തവണ സ്കൊട്ട്ലണ്ടിൽ പോയപ്പോൾ യുറോപ്പിൽ പോകാനുള്ള അവസരം ഉണ്ടായി. അന്നുണ്ടായ അനുഭവങ്ങളാണ് ഈ ചെറുപുസ്തകത്തിൽ പ്രതിപാദിക്കുന്നത്. ഇതിന്റെ പലഭാഗങ്ങളും ഒരു ബ്ലോഗ് ആയി ഖണ്ഡശ: പ്രസിദ്ധീകരിച്ചിരുന്നു, ഇന്റർനെറ്റിൽ . (http://malathykutty.blogspot.com/). ഈ ബ്ലോഗ് വായിച്ച ചില സുഹൃത്തുക്കൾ ഇതൊരു പുസ്തകം ആയി പ്രസിദ്ധീകരിച്ചാൽ നന്നായിരുന്നു എന്നഭിപ്രായം പറഞ്ഞതനുസരിച്ച് ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നു. കാഴ്ചകൾ വിശദീകരിക്കുന്നതിനോടൊപ്പം പരമാവധി വിവരങ്ങൾ ചേർത്തിട്ടുണ്ട്. കൂടുതൽ വിവരങ്ങൾ വേണ്ടവർക്ക് റെഫരന്സുകളും. ഞങ്ങൾ എടുത്തതും മറ്റു വെബ്സയിറ്റുകളിൽ നിന്നും ശേഖരിച്ചവയും ആയ ചിത്രങ്ങളും യൂടുബ് ലിങ്കുകളും ചേർത്തിട്ടുണ്ട്. ചിത്രങ്ങൾ കാണുക, വിവരങ്ങൾ വായിക്കുക, അഭിപ്രായം പറയുക .

മാലതി & മോഹൻ ദാസ്

Email:kp.mohandas62@gmail.com

ഉള്ളടക്കം

1. ലണ്ടനിൽ നിന്ന് ഫ്രാൻസിലേക്ക് കടലിനടിയിൽ കൂടി.
2. ഫ്രാൻസിൽ കൂടി ബെല്ജിയത്തിലേക്ക്.
3. ബ്രസ്സൽസ് : ബെല്ജിയത്തിന്റെ തലസ്ഥാനം.
4. അറ്റോമിയം: ബ്രസ്സല്സിന്റെ അഭിമാനം.
5. കാടു കറുത്ത കാടു , അതിൽ കുക്കൂ ക്ലോക്കും.
6. റൈൻ വെള്ളച്ചാട്ടം : സ്വിറ്റ് സെര ലാന്റ്.
7. സൂറിച് നഗരവും തടാകവും.
8. ലൂസേറ്ണ് മരിച്ചുകൊണ്ടിരിക്കുന്ന സിംഹത്തിന്റെ നഗരം.
9. ഇന്റർ ലേകെൻ : തടാകങ്ങൾകിടയിലെ നഗരം .
10. എഞ്ചെൽ ബെർഗ് : സഞ്ചാരികളുടെ പറുദീസാ.
11, ടിട്ട്ലിസ് പർവതം: ആൽപ്സിലെ കൊടുമുടി.
12. ടിറ്റ് ലിസിൽ നിന്ന് ജെനീവയിലെക്കുള്ള യാത്ര.
13. ജെനീവ:; ഐക്യരാഷ്ട്ര സഭയുടെ നഗരം .
14 പാരീസ് നഗരം : സീന് നദിയില് കൂടി ഒരു പ്രദക്ഷണം .
15. പാരീസ് രാത്രിയില് : വിജയകമാനം, ചാമ്പ് എലിസീ .
16. പാരീസ് ഓപെറ അഥവാ ഗാറ്ണിയറ് കൊട്ടാരം.
17. ഐഫൽ ഗോപുരത്തിന്റെ മുകളില് .
18. പാരീസില് നിന്നും ലണ്ടനിലേക്കു .
19. ലൂവ്രേ മ്യൂസിയം.
20. വീനസ് ഡി മിലോ പ്രതിമ – പാരീസിലെ മറ്റൊരു അത്ഭുതം.
21. മോണാ ലിസാ : ഡാവിഞ്ചിയുടെ അനശ്വര ചിത്രം.
22. സമോത്രെസിലെ വിജയ പ്രതിമ.
23. നോതൃഡാം പള്ളി – പാരീസ്.
24. നോതൃഡാമിലെ കൂനന്റെ കഥ

## ചിത്രങ്ങൾ

1. യുറോടണല്.
2. യൂറോടണലിലേക്കു – ഫോക്സ്ക്സടോണ്
3. ഫ്രാൻസിലെ നെൽവയലുകളും നിരത്തും.
4. പള്ളിയുടെഗോപുരം.
5. പള്ളിയുടെഭിത്തികള്.
6. പള്ളിയുടെമുകൾഭാഗം
7. മേരിയുംഉണ്ണിഈശോയും .
8. മാണിക്കൻ പിസ്
9. വാൻ ഗോഗ് തെരുവിൽ
10. അറ്റോമിയം.
11. സ്ടാസ്ബെര്ഗ്ഹോട്ടൽ
12. കറുത്ത കാടു
13. കുക്കൂ വീട്
14. കുക്കൂ ക്ലോക്കുകൾ വിവിധതരം.
15. സ്ഫടികത്തിൽ നിർമിച്ച വസ്തുക്കള്.
16. ഹോട്ടലും റെസ്ടോറണ്ടും .
17. റൈൻ വെള്ളച്ചാട്ടം
18. റൈന് നദി
19. ബോട്ട് യാത്ര
20. മത്സ്യം ധാരാളം
21. സൂറിച് തടാകം
22. പള്ളിയുടെ ഭിത്തിയിൽ ഉള്ള ചിത്രങ്ങൾ
23. പാലത്തിന്റെ മേല്കൂരയിലെ ചിത്രങ്ങൾ
24. മരിച്ചുകൊണ്ടിരിക്കുന്ന സിംഹം
25. ലൂസേര്ൻ തടാകം
26. പാലത്തിൽ നിന്നുള്ള ദൃശ്യം
27. ഇന്റർ ലെയ്കെൻ ഗ്രാമം
28. ജുങ്ങ്ഫ്രാ കൊടുമുടി.
29. തടാകം
30. ഗ്രാന്റ്ഹോട്ടൽ
31. ഹോട്ടൽസവോയ്
32. പാരാ ഗ്ലൈഡിന്ഗ്
33. നഗരത്തിൽ നിന്ന് ദൃശ്യം
34. എഞ്ചെൽ ബെർഗ് ഗ്രാമം
35. അസ്ത്യുത്തരസ്യാം ദിശി..
36. ആല്പ്സോ നാമ നഗാധിരാജാ.
37. ഹിമഗിരി മറ്റൊരു കാഴ്ച.
38. മേഘങ്ങൾ ചുംബിക്കുന്ന പർവത ശിഖരം
39. ഒരു ഹോട്ടൽ
40. ഹോട്ടലിന്റെ മുൻപിലെ പ്രതിമ
41. കേബിൾ കാറിലേക്ക് സ്വാഗതം
42. ഏറ്റവുംഉയരത്തിൽ
43. കേബിൾ കാറിന്റെ അവസാനം
44. ചൂടുകാപ്പി
45. ഐശ്വര്യറായ് പരസ്യത്തിൽ
46. മരത്തിൽ നിർമിച്ച ഹോട്ടൽ
47. മഞ്ഞു നിറഞ്ഞ മല
48. ഇത്ര ഉയരത്തിലും ബുൾഡോസര്?
49. ഗേസ്ല്യർ ( ഐസ്) ഗുഹ
50. ഇറങ്ങുമ്പോൾ കാണുന്ന തടാകം

51. ആല്പ്സിലെഅസ്തമനം

52. പുഷ്പങ്ങൾ കൊണ്ടുള്ള ക്ലോക്ക്

53. യുദ്ധ സ്മാരകം

54. ജനീവാ തടാകം

55. യു എന്നിന്റെ പുറം ഭിത്തി.

56. യുഎന്നിന്റെ മുമ്പിൽ

57. മുക്കാലൻ കസേര

58. ഐഫൽ ടവർ ചിത്രം

59. ഗ്രാൻഡ് പാലസ്

60. പാലത്തിലെ പ്രതിമ .

61. പാർലമെണ്ട്

62. ഒപെരാ ഹൗസ്

63. നോത്ര് ഡാം പള്ളി

64. രാത്രിയില് തിളങ്ങുന്ന ഐഫല് ടവറ്

65. വിജയ കമാനം

66. ചാമ്പ് എലിസീ

67. ബൂറ്ബണ് കൊട്ടാരം - ഫ്രെഞ്ച് പാർലമെണ്ടു മന്ദിരം

68. ലക്സോറിലെ ഒബേലിക്സ് സ്ഥൂപവും ചത്വരവും.

69. ഒബെലിക്സ്

70. ഗാര്നിയർ കൊട്ടാരം

71. ഗാര്നിയർ കൊട്ടാരം – മറ്റൊരു കാഴ്ച

72. ഗാര്നിയർ കൊട്ടാരം വേറൊരു കാഴ്ച.

73. ഐഫൽടവർ

74. പാരീസ് നഗരം ടവറിന്റെ മുകളിൽ നിന്ന്

75. ടവറിന്റെ ആർച്ച്

76. ടവറിന്റെ മുകളിൽ നിന്നു നഗരകാഴ്ച

77. എഡിസണും ഐഫലും മുഖാമുഖം

78. തിരിച്ചു പോകാൻ തുറമുഖത്

79. കപ്പൽ നങ്കൂരം ഇട്ടിരിക്കുന്നു.

80. തീരത്തെ കെട്ടിടം ചിത്രം

81. വാര്ഫിലെക്കുള്ള വഴി

82. ലൂവ്രേ മ്യൂസിയം രാത്രിയിൽ

83. മ്യൂസിയം പുറത്തു നിന്ന്

84. പുറക്കാഴ്ച

85. കെട്ടിടം

86. പ്രവേശന കവാട ഗോപുരം

87. ലൂവ്രേ പ്രവേശന കവാടം പിരമിഡ്

88. ലൂവ്രേ പ്രവേശന കവാടം പിരമിഡ്

89. ലൂവ്രേ മ്യൂസിയം രാത്രിയിൽ

90. ലൂവ്രേ മ്യൂസിയം പകൽ സമയം

91. തലതിരിച്ച പിരമിഡ് മ്യൂസിയതിന്റെ ഉള്ളിൽ

92. വീനസ് ദി മെലോ

93. വീനസ് ദി മെലോ

94. മോണാ ലിസാ

95. മോണാ ലിസാ

96. പറക്കുന്ന വിജയ പ്രതിമ – സമോത്രെസിലെ

97. പറക്കുന്ന പ്രതിമ

98. പറക്കുന്ന പ്രതിമ

99. നോത്യ ഡാം പള്ളി പൂർണ ചിത്രം.

100. പ്രവേശന കവാടം

101. കെട്ടിടത്തിന്റെ മുകൾ ഭാഗം

102. ഉള്ളിലെ ചില ഗ്ലാസ് ചിത്രപ്പണികൾ

# 1.ലണ്ടനിൽ നിന്ന് ഫ്രാൻസിലേക്ക് കടലിനടിയിൽ കൂടി

ബ്രിട്ടൻ അഥവാ യു കെ (United Kingdom) എന്നറിയപ്പെടുന്ന ബ്രിട്ടിഷ് ഐക്യനാടുകളിലെ മൂന്നു പ്രധാന ഭൂവിഭാഗങ്ങൾ ആണ് ഇന്ഗ്ലണ്ട്, സ്കോട്ട്ലണ്ട്, അയർലണ്ട് എന്നിവ. ഇതിൽ അയർലണ്ടിന്റെ ഉത്തരഭാഗം മാത്രമേ ഉള്ളൂ. ഈ മൂന്നു ഭൂവിഭാഗവും തമ്മിൽ ചില മേഖലയിൽ മാത്രം ഭരണകാര്യത്തിനുവേണ്ടി സഹകരിക്കുന്നു. പ്രത്യേകിച്ചും വിദേശകാര്യം പ്രതിരോധം എന്നിവയില്. ഇവർക്കെല്ലൂം സ്വന്തമായ പാർലമെന്റും മറ്റു ഭരണ സംവിധാനവും ഉണ്ട്. എന്തിനു സ്വന്തമായ ഫുട്ബാൾ ക്രിക്കറ്റ് ടീമുകൾവരെയുണ്ട്..പണ്ടു കാലം മുതൽ തന്നെ രാജവാഴ്ച നിലവിലിരുന്ന രാജ്യങ്ങളാണ് ഇന്ഗ്ലണ്ടും സ്കോട്ട്ലന്റും . ഇവിടത്തെ രണ്ടു രാജ കുടുംബങ്ങൾ തമ്മിൽ വിവാഹബന്ധവും നിലനിന്നിരുന്നു. എങ്കിലും പല കാര്യത്തിലും മുന്ഗണന ഇന്ഗ്ലണ്ടിനായിരുന്നു. സ്കോട്ട്ലന്റിലെ ഒരു വിഭാഗം ആൾക്കാർ അവരെ ഒരു സ്വതന്ത്ര റിപ്പബ്ലിക്ക് ആക്കാൻ വോട്ടെടുപ്പ് അടുത്തു നടന്നു. പകുതിയിൽ നേരിയ വോട്ടു ഇപ്പോഴത്തെ നില തുടർന്നാൽ മതി എന്ന് വോട്ടു ചെയ്തു. എങ്കിലും വിഭജനവാദികൾ അവഗണിക്കാൻ വയ്യാത്ത വിധം ഉണ്ട് എന്നുറപ്പായി. ചില കാലങ്ങളിൽ ഇവർ തമ്മിൽ പൊരിഞ്ഞ യുദ്ധം വരെ ഉണ്ടായിട്ടും ഉണ്ട്. ഞങ്ങളുടെ മകൻ സ്കൊട്ട്ലന്റിൽ ആയതുകൊണ്ട് കൂടുതൽ കണ്ടിട്ടുള്ളത് സ്കൊട്ട്ലണ്ട് തന്നെ.




ചിത്രം.1.യുറോടണൽ

ഇന്ഗ്ലണ്ടിൽ രണ്ടാമത്തെ പ്രാവശ്യമാണു ശ്രീമതിയും ഞാനും വരുന്നതു. ഇത്തവണ യൂറോപിന്റെ ചില ഭാഗങ്ങളെങ്കിലും കാണണം എന്നു താല്പര്യം ഉണ്ടായിരുന്നു. ഇത് പറഞ്ഞപ്പോൾ സ്കോട്ട്ലണ്ടിൽ ജോലി ചെയ്യുന്ന മകൻ പരിപാടി തയ്യാറാക്കി, നേരത്തേ തന്നെ റ്റിക്കറ്റും ബുക്കു ചെയ്തു. അഞ്ചു ദിവസത്തെ യാത്രാ പരിപാടി ആണു. ലണ്ടനിൽ നിന്നു ലക്ഷുറി കോച്ചിൽ ആണു യാത്ര ഫ്രാൻസ്, സ്വിറ്റ്സെർലാന്റ് , ജെറ്മനി എന്നീ രാജ്യങ്ങൾ ഈ യാത്രയിൽ ഉള്

പെടുതിയിട്ടുണ്ടു എന്നു മാത്രം അറിഞ്ഞു, ബാക്കി സസ്പെൻസ് ആകട്ടേ എന്നു കരുതിയിട്ടുണ്ടാവും അയാൾ . രാവിലെ ഏഴു മണിക്കു വെംബ്ലിഎന്ന സ്ഥലത്തു നിന്നാണു യാത്ര തുടങ്ങുന്നതു. ഇക്കാരണത്താൽ സ്കോട്ട്ലണ്ടിൽ നിന്നു തലേ ദിവസം തന്നെ ലണ്ടനിൽ എത്തി 'ട്രാവെലോഡ്ജു' എന്ന ഹോട്ടൽ ശൃങ്ഖലയുടെ വെംബ്ലിശാഖയിൽ താമസം ഉറപ്പിച്ചു. കൊച്ചുമകനും മകനും ഭാര്യയും ഞങ്ങൾ വൃദ്ധ ദമ്പതികളും. രാവിലെ ഏഴുമണിക്കു തന്നെ കുളിച്ചു തയ്യാറായി ഞങ്ങൾ വെംബിയിൽ ഉള്ള സ്റ്റാർ ടൂറ്സ്

ആപ്പീസിൽ എത്തി. അവിടെ ആരും ഇല്ല.നമ്മുടെ നാട്ടുകാരനോ പാകിസ്താൻ കാരനോ എന്നു തോന്നിയ ഒരു പച്ചക്കറി പഴ വില്പനക്കട മാത്രം തുറന്നിട്ടുണ്ടു. അയാൾ തന്റെ വ്യാപാര സാധങ്ങൾ എടുത്തു വെക്കുന്ന തിരക്കിനിടയിൽ താമസിയാതെ വണ്ടി വരും എന്നു മാത്രം പറഞ്ഞു. പത്തിരുപതു മിനുട്ടു കഴിഞ്ഞപ്പോൾ രണ്ടു മൂന്നു ഇന്ത്യൻ കുടുംബങ്ങൾ കൂടി എത്തി. കൂടുതലും ഉത്തര ഇന്ത്യക്കാർ . ഏതാനും ആഴ്ചകൾക്ക് മുമ്പ് കഴിഞ്ഞ ഒരു അമേരിക്കൻ പര്യടനത്തിലെപ്പോലെ ചൈനക്കാർ മാത്രമല്ലല്ലോ എന്നു സമാധാനിച്ചു. കാര്യമായി ഭക്ഷണം ഒന്നും കരുതിയിട്ടും ഇല്ല. യാത്രക്കു വാങ്ങിയ പണത്തിൽ ഭക്ഷണച്ചിലവവും ഉൾപ്പെടുത്തിയിട്ടുണ്ടു എന്നു ഒന്നു കൂടി ഉറപ്പാക്കി കാത്തിരുന്നു. എട്ടുമണി ആയപ്പോൾ വണ്ടി വന്നു. വഴിയിൽ രണ്ടു സ്ഥലത്തു കൂടി നിറുത്തി കൂടുതൽ ആൾകാരെ കയറ്റി.

യാത്രക്കാരെ എല്ലാം കയറ്റിക്കഴിഞ്ഞപ്പോൾ ഞങ്ങളുടെ വഴികാട്ടി സ്വയം പരിചയപ്പെടുത്തി. അതുൽ എന്നാണു പേരു, അൻപതോളം വയസ്സു പ്രായമുള്ള ഞങ്ങളുടെ ടൂറ് മാനേജർ . പാകിസ്ഥാൻകാരനെന്നു തോന്നിയ ഡ്രൈവർ ആസിഫ്. അതുൽ ടൂറിനെ പറ്റി ഒരു ഏകദേശ രൂപം തന്നു. ആദ്യം ബ്രിട്ടീഷ് ചാനൽ കടക്കണം. അങ്ങോട്ടു കടലിന്നടിയിൽ കൂടി റെയിലിലും തിരിച്ചു വരുന്നത് കടത്തു ബോട്ടിലും ആണു എന്നു പറഞ്ഞു. യൂറോറെയിലിനെ പറ്റി മുൻപു വായിച്ചതു ഒന്നു കൂടി ഓറ്മിച്ചു നോക്കി.




ചിത്രം2.. യൂറോടണലിലേക്കു - ഫോക്സ്ക്സടോണ്

ഫ്രാൻസിനും ഇന്ഗളണ്ടിനും ഇടയ്ക്കുള്ള കടലിടുക്കാണല്ലോ

ന്ഗ്ലീഷ് ചാനെൽ . ഇത് കടക്കാനുള്ള യൂറൊ ടണലിന്റെറെ നീളം 50.5 കിലോമീറ്ററ് ആണു. ഇന്ഗളണ്ടിലെ കെന്റിൽ ഉള്ള ഫോക് സ്ടോൺ എന്ന സ്ഥലവും ഫ്രാൻസിലെ കലെയ് എന്ന പട്ടണത്തിനടുത്തുള്ള കോക് വെത്സ് എന്ന സ്ഥലവും തമ്മിൽ ബന്ധിപ്പിക്കുന്നതാണു യൂറോ ടണല്. പല ഘട്ടങ്ങളിൽ ആയി പല തടസ്സങ്ങളും നീക്കി

1994 ഇൽ ആണു ഇതിന്റെ  നിര്മ്മാണം പൂര്ത്തിയാക്കി യാത്രക്കു തുറന്നു കൊടുത്തതു. ജപ്പാനിലെ സീക്കൻ ടണൽ കഴിഞ്ഞാൽ ലോകത്തിലെ കടലിനടിയിലെ രണ്ടാമത്തെ നീളം കൂടിയ ടണൽ ആണു ഇതു. അമേരിക്കൻ സിവിൽ എഞ്ചിനീയറിങ് സംഘടന ലോകത്തിലെ ഏഴു അത്ഭുതങ്ങളിൽ ഒന്നായി ഇതിനെ വിശേഷിപ്പിച്ചു. യൂറോപ്പിനെയും ഇന്ഗളണ്ടിനെയും തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു  ടണൽ എന്ന ആശയം ആൽബെറ്ട് മാത്യൂ ഫേവിയറ് എന്ന ഫ്രെഞ്ച് എഞ്ചിനീയറ് 1802 ഇൽ ആണു അവതരിപ്പിച്ചതു. 1975 ഇൽ ബ്രിട്ടൻ യൂറോപ്യൻ വ്യാപാരസംഘടനയില്

ചേര്ന്നതോടെ ഇതിന്റെ നിര്മാണത്തിൽ ഗണ്യമായ പുരോഗമനം ഉണ്ടായി. സാമ്പത്തിക പ്രശ്നങ്ങൾ കാരണം മുടങ്ങിക്കിടന്ന പണി തുടരാൻ 1984 ഇൽ രണ്ടു സര്കാരുകളും കൂടി തീരുമാനിച്ചു. രണ്ടു റെയിൽ ടണലുകളും , ഒരു റോഡ് പാലവും ഒരു റോഡ് ടണലും എന്നിങ്ങനെയുള്ള പല പദ്ധതികളിൽ നിന്നു ഇന്നത്തേതു തിരഞ്ഞെടുക്കുക ആയിരുന്നു. ഇതു സംയുക്തമായി സ്ഥാപിക്കാൻ ഫ്രെഞ്ചു ഇങ്ലീഷ് സര്കാരുകൾ തമ്മിൽ ഒരു സന്ധിയും ഒപ്പു വെച്ചു.

ഇന്നത്തെ യൂറോടണലിൽ സമാന്തരമായി മൂന്നു ടണലുകളാണു ഉള്ളതു. 7.5 മീ (25 അടി) വ്യാസവും 30 മീ (98 അടി) അകലത്തിലും ഉള്ള രണ്ടു റെയിൽ ടണൽ രണ്ടു ഭാഗത്തേക്കും ട്രെയിനുകൾക്കു വഴിയൊരുക്കുന്നു. ഈ രണ്ടു ടണലിനും ഇടയിൽ 4.8 മീ(16 അടി) വ്യാസമുള്ള ഒരു സർവീസ് ടണലും ഉണ്ടു. ഈ ടണലും റെയിൽ ടണലുകളും ആയി കുറുകെയുള്ള വഴികളിൽ കൂടി ബന്ധിപ്പിച്ചിരിക്കുന്നു. ആദ്യം ഈ ചെറിയ ടണലിന്റെയാണു പണി തീർത്തത്. പൈലട് ടണൽ ആയും ഇതു പ്രയോജനപ്പെട്ടു. ഈ കടലിടുക്കിനടിയിലെ ഭൂമിയുടെ പ്രത്യേകതകൾ ടണൽ നിര്മാണത്തിനു സഹായകമായിരുന്നു. ഇങ്ലീഷ് തീരത്തു കാണുന്ന വെള്ള നിറത്തിലുള്ള ചോക്കുപോലെയുള്ള കട്ടി കുറഞ്ഞ പാറകളാണു ഇവിടെ. ഏറ്റവും കൂടുതൽ 75 മീ(250 അടി) വരെ കടൽ നിരപ്പിനു താഴെയാണു ഈ ടണല്. 1988 ഇൽ ആണു തുരങ്കം നിര്മിച്ചു തുടങ്ങിയതു. നിര്മാണച്ചിലവു 4650 മില്യൺ പൌണ്ടു (ഏകദേശം 46000 ലക്ഷം രൂപാ). ചില ദിവസങ്ങളിൽ 15,000 ആൾകാർ വരെ പണി എടുത്തിരുന്നു ഈ തുരങ്കത്തിന്റെ നിര്മാണത്തില്. പണി എടുത്തവരിൽ പത്തു പേർ ( 8 ഇങ്ലീഷുകാർ ) നിര്മാണ പ്രവര്ത്തനത്തിന്റെ തുടക്കത്തിൽ മരണപ്പെട്ടു.1994 മെയ് ആറാം തീയതി ബ്രിട്ടീഷ് രാജ്ഞ്ഞി എലിസബെത് രണ്ടും ഫ്രെഞ്ച് പ്രെസിഡെണ്ട് ഫ്രാൻസിസ് മിത്തെറണ്ടും സംയുക്തമായി ടണൽ  ഉത്ഘാടനം  ചെയ്തു..

ഞങ്ങളുടെ ബസ് ഒരു ട്രെയിനിനിന്റെ കമ്പാര്ട്ട്മെന്റിലേക്കു കയറ്റി നിര്ത്തി. ഓരോ കമ്പാര്ട്ടുമെന്റിലും മൂന്നോളം ബസ്സ്കൾ നിറുത്താനുള്ള സൌകര്യം ഉണ്ടു. ബസ് നിര്ത്തിയാൽ യാത്രക്കാർക്ക്  പുറത്തിറങ്ങാം ആവശ്യമെങ്കില്. ടണലിന്റകത്തു നടന്നു നോക്കാം, കഷ്ടിച്ചു മൂന്നടിയോളം സ്ഥലം ഉണ്ടു നടക്കാന്. ഞങ്ങൾ പുറത്തിറങ്ങി നോക്കി.

ഒന്നു രണ്ടു ഫോട്ടോ എടുത്തു. അപ്പോൾ ഫ്രെഞ്ചു ഫുട്ബാളറ് ആയ തിയറി ഹെണ്ട്രിയെപ്പോലെ തോന്നിച്ച ഒരു കറുമ്പൻ നീല യൂണിഫോറവുമായി എന്തൊക്കെയോ പരിശോധിക്കുന്നുണ്ടു. ഞങ്ങളോടു ഹലോ പറയാനും അയാൾ മറന്നില്ല. അല്പ സമയത്തിനകം വണ്ടി നീങ്ങി. ട്രെയിൻ നീങ്ങുന്നതായി അറിയുന്നതേ ഇല്ല."കാറു ലോറീൽ കയറി , ലോറി ട്രെയിനിൽ കയറി" എന്നു അടൂർ ഭാസി പാടിയത് യാഥാറ്ത്ഥ്യമായി. 35 മിനുട്ടുകൾ കൊണ്ടു ഫ്രെഞ്ചു തീരത്തെത്തി. ടണലിൽ നിന്നും പുറത്തു കടന്നു പാസ്സ്പോറ്ട് ചെക്കിങ്ങും കഴിഞ്ഞു വണ്ടി മുന്നോട്ടു നീങ്ങി. ഫ്രാൻസിന്റെ ഗോതമ്പു വയലുകളിന്റെ മദ്ധ്യത്തിൽ കൂടിയുള്ള ഹൈവേയിൽ കൂടി യാത്ര തുടങ്ങി.

## 2. **ഫ്രാൻസിൽ കൂടി ബെല്ജിയത്തിലേക്ക്.**

യൂറോടണലില് കൂടിയുള്ള അവിസ്മരണീയമായ യാത്ര കഴിഞ്ഞു എത്തിയതു ഫ്രാന്സിന്റെ തീരത്തുള്ള കോക്വെത്സ് എന്ന ചെറിയ പട്ടണത്തില്.ആണു. ഫ്രാൻസിന്റെ ഉള്നാടുകളില് കൂടി യാത്ര തുടറ്ന്നു. രാവിലെ കാര്യമായി പ്രാതല് ഒന്നും കഴിക്കാത്തതു കൊണ്ടു വിശക്കുന്നുണ്ടു. അപ്പോഴാണു ഞങ്ങളുടെ ടൂറ് മാനേജർ ഭക്ഷണത്തിനുള്ള തയ്യാറെടുപ്പിനെപറ്റി പറയുന്നതു. ഞങ്ങളുടെ കോച്ചിനൊപ്പം തന്നെ ഒരു വാനും വരുന്നുണ്ടു. കാരവന് ( കാരവന് എന്ന വാക്കിന്റെ അറ്ത്ഥം :പണ്ടു കാലത്തു പല സ്ഥലങ്ങളില് നിന്നും സാധനങ്ങള് ശേഖരിച്ചു മറ്റു സ്ഥലങ്ങളില് കൊണ്ടു പോയി വിറ്റു വന്നിരുന്ന സാറ്ത്ഥവാഹക സംഘം എന്നാണത്രേ.) എന്നു വിളിക്കുന്ന ഈ വാനില് ഞങ്ങള്ക്കു വേണ്ട ഭക്ഷണം പാകം ചെയ്യുന്നു. ഭക്ഷണ സമയം ആവുമ്പോള് എവിടെയെങ്കിലും നിറുത്തി





ചിത്രം.3.ഫ്രാൻസിലെ നെൽവയലുകളും നിരത്തും

ചൂടോടെയുള്ള ഭക്ഷണം വിളമ്പുന്നു. ഇന്ത്യന് ഭക്ഷണം തന്നെ ആണു പാചകം ചെയ്യുന്നതു എന്നു അതുല് പറഞ്ഞപ്പോള് വിശപ്പു കൂടി. ഏതായാലും ഉച്ച ഭക്ഷണത്തിന്റെ സമയം

വരെ കാത്തിരിക്കുക തന്നെ. സ്ത്രീ ജനങ്ങളുടെ ബാഗില് ഉണ്ടായിരുന്ന ബിസ്കറ്റും വെള്ളവും കൊണ്ടു തല്കാലം ജഠരാഗ്നി തണുപ്പിച്ചു. ഒരാശ്വാസം യൂറോപ്യന് സമയം ഇങ്ഗ്ലണ്ടിലെ സമയത്തിനെക്കാള് ഒരു മണിക്കൂറ് മുന്നില് ആണു എന്നതാണു. അതുകൊണ്ടു അത്രയും നേരം മുന്പേ ഭക്ഷണം കിട്ടും.
ഫ്രാന്സിലെ ഹൈവേയില് കൂടിയുള്ള യാത്ര രസകരമാണു. നല്ല റോഡുകള്, രണ്ടു വശത്തും വിളഞ്ഞു കിടക്കുന്ന ഗോതമ്പിന്റെയും ചോളത്തിന്റെയും വയലുകള്. കൂറ്റന് കാറ്റാടി യന്ത്രങ്ങള് മിക്കവാറും എല്ലായിടത്തും കാണാം. പാരമ്പര്യേതര ഊറ്ജ ഉല്പ്പാദനത്തില് ഫ്രെഞ്ചുകാര് മറ്റുരാജ്യങ്ങളെ അപേക്ഷിച്ചു വളരെ മുന്പിലാണു. കാറ്റില് നിന്നും കടലിലെ തിരമാലകളില് നിന്നും വൈദ്യുതി നിറ്മിക്കാന് കഴിയുമെന്നു ആദ്യകാലത്തെ പദ്ധതികളില് കൂടി ലോകത്തെ കാണിച്ചതു ഇവരാണു. ഇത്തരം ഊറ്ജോല്പ്പാദന മേഖലയില് കൂടുതല് വൈദഗ്ദ്ധ്യം ഇന്നും ഫ്രെഞ്ചുകാറ്ക്കാണു. ഭൂമിക്കടിയില് ഖനനം ചെയ്തെടുക്കുന്ന ഊറ്ജരൂപങ്ങൾ തീറ്ന്നു കൊണ്ടിരിക്കുന്ന ഇന്നു, ഇത്തരം പാരമ്പര്യേതര ഊറ്ജ ഉല്പ്പാദന രീതികളുടെ പ്രാധാന്യം അവഗണിക്കുന്നതു ഭാവി തലമുറകളോടു ചെയ്യുന്ന അക്ഷന്തവ്യമായ തെറ്റായിരിക്കും. ഭൂമിയിൽ ധാരാളം കിട്ടുന്ന സൌരോർജവും കാറ്റിൽ നിന്നും തിരമാലകളിൽ നിന്നുള്ള വൈദ്യുതോല്പ്പാദനവും ഊർജ മേഖലയിൽ മറ്റു രാജ്യങ്ങളെ ആശ്രയിക്കേണ്ടി വരുന്ന ഭാരതത്തെപ്പോലെയുള്ള രാഷ്ട്രങ്ങൾ ഇക്കാര്യത്തിൽ സത്വരമായി ശ്രദ്ധിക്കേണ്ട കാലം വൈകിയിരിക്കുന്നു. ജനസംഖ്യ വളരെയുള്ള നമ്മുടെ രാജ്യത്ത് അണുശക്തി നിലയങ്ങളെ ക്കാൾ അനുയോജ്യമായതും ഇവ തന്നെ.

ഇന്ത്യക്കാരായ നമുക്കു സന്തോഷമുള്ള ഒരു കാഴ്ച വഴിയില് കണ്ടു. ഇന്ത്യകാരന് ആയ ലക്ഷ്മി മിത്തല് എന്ന വ്യവസായി അല്പ്പം നാടകീയമായി തന്നെ ലേലത്തില് വാങ്ങിയ ആഴ്സിലറ് എന്ന ഫ്രെഞ്ചു ഉരുക്കു ഫാക്റ്ററി പോകുന്ന വഴിയില് റോഡരികില് കാണാം. എല്ലാ കാലത്തും വികസ്വരമെന്നു മാത്രം വിളിച്ചു വന്ന നമ്മുടെ രാജ്യത്തിലും ലോക നിലവാരമുള്ള കോടീശ്വരന്മാര് ഉണ്ടെന്നതു സന്തോഷകരമല്ലേ? പ്രവാസികളായ ഇന്ത്യക്കാര് വിദേശത്തു നിക്ഷേപിക്കുന്ന തുകയുടെ ഒരംശം എങ്കിലും നമ്മുടെ നാട്ടിൽ വ്യവസായങ്ങള് തുടങ്ങാൻ ഉപയോഗിച്ചിരുന്നു എങ്കിൽ എന്നു ആശിച്ചുപോയി. നമ്മുടെ തൊഴിലില്ലായ്മ കുറക്കാന് വലിയൊരു സഹായം ആവുമായിരുന്നു. കാരണം വ്യക്തമാണല്ലോ, മോഹൻലാൽ ഗൾഫിൽ നിന്ന് തിരിച്ചുവന്നു ഒരു ബസ്സെടുത്ത് ജീവിതം കഴിയാൻ ശ്രമിച്ച കഥ കുറെയൊക്കെ സിനിമയിൽ ആണെങ്കിലും കുറെയൊക്കെ സത്യം തന്നെയാണല്ലോ നമ്മുടെ നാട്ടില്. പണിയെടുത്ത പൈസ കൊണ്ടു ചെറിയ വ്യവസായം തുടങ്ങിയാൽ ചുരുങ്ങിയ നാൾ കൊണ്ടു അവനെ കുത്തുപാള എടുപ്പിക്കുമല്ലോ നമ്മുടെ തൊഴിലാളി നേതാക്കന്മാർ. വ്യവസായങ്ങൾ തുടങ്ങി അവയെ വേണ്ട വിധം പ്രോത്സാഹിപ്പിക്കുന്നതിനു പകരം അവയെ തളർത്തുന്ന ഈ നയം രാഷ്ട്രീയ പാർട്ടികൾ നിറുത്തിയില്ലെങ്കിൽ നമ്മുടെ സംസ്ഥാനത്തിന്റെ ഭാവി ഇരുളടഞ്ഞതായിരിക്കും തീർച്ച.

ഞങ്ങളുടെ ആദ്യത്തെ ഭക്ഷണം വിളമ്പാനുള്ള താവളം അടുത്തുകൊണ്ടിരിക്കുന്നു. ബെല്ജിയത്തിന്റെ അതൃത്തിയിലുള്ള ഒരു പെട്രോൾ പമ്പ് ( സെർവീസ് സ്റ്റേഷന്)

ആണ് സ്ഥലം. ഒരു ചോക്കൊലേറ്റ് ഫാക്ടറിയും അവിടെ തന്നെ ഉണ്ടു. ബെല്ജിയം, ചോകൊലേറ്റിനു ലോകപ്രസിദ്ധമാണു. വണ്ടി നിറുത്തി പ്രാഥമിക ആവശ്യങ്ങള് കഴിച്ചു ഭക്ഷണം കഴിച്ചു തുടങ്ങി . ഒന്നാം തരം ആഹാരം. ചൂടുള്ള പൂരിയും കാബൂളികടലക്കറിയും ഫ്രൈഡ് റൈസും മറ്റു വിഭവങ്ങളും. സസ്യാഹാരമാണു. നല്ലവിശപ്പുള്ളതു കൊണ്ടു കുശാലായി ഭക്ഷണം കഴിച്ചു. രണ്ടും മൂന്നും പ്രാവശ്യം വാങ്ങി കഴിച്ചു. കൊച്ചുമകനും ആവശ്യത്തിനു തന്റെ ഇഷ്ടഭോജ്യമായ പൂരി കിട്ടിയപ്പോൾ സന്തോഷമായി. മേമ്പടി ആയി ഐസ് ക്രീമും കൂടി ആയപ്പോള് ഒരു സദ്യ കഴിച്ച പോലെ ഏമ്പക്കവും വിട്ടു. ഭക്ഷണം കൊണ്ടു വന്നവര് മഹാരാഷ്ട്രക്കാരാണു. നല്ലഭക്ഷണം വിളമ്പിയതിനു അവരോടു നന്ദി പറഞ്ഞ് ചുറ്റുപാടും ഉള്ള ഗ്രാമ്യഭംഗി ആസ്വദിച്ചു നിന്നു. ശക്തമായ കാറ്റിൽ ശ്രീമതി സാരി പറന്നു പോകാതെ സൂക്ഷിക്കാൻ ബുദ്ധിമുട്ടുന്നതും കണ്ടു.

അതുകഴിഞ്ഞ് ചോക്കൊലേറ്റുകടയിൽ കയറി. ഇവിടെ അടുത്തുതന്നെ ഒരു ചോക്കൊലേറ്റ് ഫാക്ടറി ഉണ്ടു. കുറെ കടകളും. വിൽകാനുള്ളത് ബെൽജിയൻ മാത്രമല്ലപ്രസിദ്ധമായ സ്വിസ്സ് ചോക്കൊളേറ്റും തുറ്ക്കിയില് നിന്നു കൊണ്ടു വന്നതുവരെ ഉണ്ടു. പണ്ടു ഞങ്ങള് തുറ്കിയില് ഉണ്ടായിരുന്നപ്പോള് നല്ലതന്നു തോന്നിയിരുന്ന ചിലവ ഉണ്ടു. തേങ്ങ ഉപയോഗിച്ചു ചില നല്ലമധുര പലഹാരങ്ങള് തുറ്കിയില് ഉണ്ടാക്കുന്നു. 'തുറ്കിഷ് ഡിലൈറ്റ്'എന്നറിയപ്പെടുന്ന ഇവ സ്വാദിഷ്ടമാണു. സാമ്പിള് നോക്കാന് എല്ലാ തരം ചോക്കൊലേറ്റും വച്ചിട്ടുണ്ടു. എല്ലാവരും ഓരൊ കഷണം എടുത്തു രുചിച്ചു നോക്കിയാണു വാങ്ങുന്നതു. ആരും ആക്രാന്തം കാണിച്ചു വാരി പോക്കറ്റില് ഇടുന്നില്ല വിവിധ തരം ചോക്കൊലേറ്റുണ്ടെങ്കിലും എല്ലാത്തിനും നല്ലവിലയാണു. യൂറോയില് തന്നെ കൊടുക്കണം. പോക്കറ്റു ഇപ്പോള് തന്നെ കാലിയായാല് നാലു ദിവസം മുന്നില് ഉണ്ടെന്ന വിവരം സ്ത്രീ ജനങ്ങളെ ഓറ്മിപ്പിച്ചു. അല്പസമയത്തെ വിശ്രമത്തിനു ശേഷം വീണ്ടും യാത്ര തുടറ്ന്നു.

## 3.ബ്രസ്സൽസ് : ബെല്ജിയത്തിന്റെ തലസ്ഥാനം




ചിത്രം 4. പള്ളിയുടെഗോപുരം

ബെല്ജിയം യൂറോപ്പിലെ താരതമ്യേന ചെറിയ ഒരു രാജ്യമാണു. പലപ്പോഴും മറ്റു രാജ്യങ്ങള് തമ്മില് നടന്ന യുദ്ധത്തിന്റെ കെടുതികള് അതില് പങ്കു കൊള്ളാതെ തന്നെ അനുഭവിക്കേണ്ടി വന്നവര്. ബ്രസ്സത്സ് ആണു ബെല്ജിയത്തിന്റെ തലസ്ഥാനം. സാമ്പത്തികമായി മുന്നോക്കം നില്ക്കുന്ന യൂറോപ്യന് രാജ്യങ്ങളില് ഒന്നാണു ബെല്ജിയം. ജി ഡി പി താരതമ്യം ചെയ്യുമ്പോള് ഭാരതത്തിലെതിനേക്കാൾ ഏകദേശം 60 ഇരട്ടിയിലധികം ആണു ബെല്ജിയത്തിന്റേതു. 25% ഇലധികം ആള്കാർ വ്യവസായത്തിലും 74.2% മറ്റു ജോലികളിലും ആണു. കൃഷിക്കാർ 2% മാത്രം. തൊഴിലില്ലായ്മ 7% ഇല് കുറവു. ഫ്രാന്സില് കൂടി ഞങ്ങളുടെ യാത്ര ബ്രസ്സത്സിലേക്കാണു എത്തിയതു. തിരിച്ചു വരുമ്പോൾ പാരീസിൽ പോകും എന്നു വഴികാട്ടി പറഞ്ഞു.



ചിത്രം.5.പള്ളിയുടെഭിത്തികൾ

യൂറോപ്യന് യൂണിയന്റെ സ്ഥാപകാംഗങ്ങളില് ഒന്നാണു ബെല്ജിയം. യൂണിയന്റ ആസ്ഥാനവും ഇന്നും ബ്രസ്സത്സ് തന്നെ. ബെല്ജിയം ഒറ്റനോട്ടത്തില് ഒരു പഴയ നഗരമായി തോന്നാം. കെട്ടിടങ്ങളില് പലതും പഴയ റോമൻ ശില്പരീതിയിൽ നിർമിച്ചവ. നഗരത്തിന്റെ ഹൃദയഭാഗത്തില് തന്നെ ( Grand Place) ഒരു വലിയ പള്ളി (St.Michaels church)ഉണ്ടു. അതിന്റെ ഗാംഭീര്യം കാണേണ്ടതു തന്നെ. ചുവരിലെ കൊത്തു പണികളും സുവര്ണനിറത്തില് ഉള്ള പ്രതിമകളും ഭംഗിയുള്ളവ തന്നെ. കഷ്ടിച്ചു ഒരു മണിക്കൂറ് മാത്രമേ ഞങ്ങള്ക്കു കാണാന് ഉള്ളൂ. ബസ് പാറ്ക്കു ചെയ്യാന് സ്ഥലം ഇല്ലാത്തതു കൊണ്ടു അതു തിരിച്ചു കൊണ്ടു വരുമ്പോള് എത്തിക്കൊള്ളണം എന്നു ഗൈഡ് എല്ലാവരെയും ഓറ്മിപ്പിച്ചു. കൃസ്ത്യന് ദേവാലയത്തിന്റെ കുറെ ഫോട്ടോകൾ എടുത്തു. ദേവാലയത്തിന്റെ ഒരു വശത്തായി മേരിയുടെയും ഉണ്ണി ഈശൊയുടെയും പ്രതിമകള് ഉണ്ടു. ആള്ക്കാര് ഇതിനെ തൊട്ടു വന്ദിക്കുന്നു. ഇടുങ്ങിയ തെരുവുകളാണു. രണ്ടു വശത്തും കടകള് തന്നെ, ചോക്കലേറ്റും കൌതുക വസ്തുക്കളും. പ്രത്യേക രീതിയില് തുന്നിയ ലെയ്സുകള് ധാരാളം കണ്ടു, കൈത്തുന്നലില് ചെയ്തതാണു. അതു കൊണ്ടു വില വളരെ കൂടുതലായി തോന്നി. വളരെഭംഗിയുള്ളവ. ചാറ്റൽ മഴ പെയ്യുന്നുണ്ടു. ആൾകാർ അതൊന്നും ശ്രദ്ധിക്കാതെ തന്നെ

നീങ്ങുന്നു.



ചിത്രം.6.പള്ളിയുടെമുകൾഭാഗം  ചിത്രം 7.മേരിയുംഉണ്ണിഈശോയും

കുറച്ചു കൂടി മുൻപോട്ടു നടന്നപ്പൊള് ഒരു ചെറിയ കുട്ടി മൂത്രം ഒഴിച്ചുകൊണ്ടിരിക്കുന്ന പ്രതിമയുടെ മുന്പില് എത്തി. മാണിക്കന് പിസ് ( മൂത്രമൊഴിക്കുന്ന ചെക്കന് എന്നറ്ത്ഥം) എന്നറിയപ്പെടുന്ന ഈ പ്രതിമ ബെല്ജിയത്തിന്റെ ഒരു ചിഹ്നം ആയി തീറ്ന്നിരിക്കുന്നു. കഷ്ടിചു എട്ടു വയസ്സുള്ള ഒരു സാധാരണ ചെക്കന് കുറച്ചുയറ്ന്ന സ്ഥാനത്തു നിന്നു കാര്യം സാധിക്കുന്നു എന്നേ തോന്നൂ. ജലധാരയില് കൂടി അത്ര മാത്രം വെള്ളമേ വരുന്നുള്ളൂ. അതിന്റെ മുന്പില് നിന്നു ഫോട്ടോ എടുക്കാന് വലിയ തിരക്കു. ഈ പ്രതിമയെപറ്റി പല കഥകളും ഉണ്ടു. വളരെ പണ്ടു ബ്രസ്സത്സ് നഗരത്തെ ആക്രമിക്കാന് ഒരു പ്രഭുവും പട്ടാളക്കാരും അവിടെ എത്തി. നഗരവാസികള് കുറച്ചു സമയം ചെറുത്തു നിന്നു. നേരിട്ടു യുദ്ധം ചെയ്തപ്പോള് നഗരവാസികൾ അവരുടെ പ്രഭുവിന്റെ കുട്ടിയെ ഭാഗ്യശകുനമായി ഒരു കുട്ടയില് മരത്തില് തൂക്കി ഇട്ടു, അവറ്ക്കു പ്രചോദനത്തിനായി. ആ കുട്ടി അവിടെ കിടന്നു മൂത്രം ഒഴിക്കുകയും ശത്രുക്കള് പരാജയപെടുകയും ചെയ്തുവത്രേ. മറ്റൊരു കഥയും യുദ്ധ സംബന്ധമാണു. ബ്രസ്സത്സ് കീഴടക്കാന് വന്ന ഒരു സൈന്യം കോട്ടയുടെ ചുറ്റും വെടിമരുന്നു വച്ചു തകറ്ക്കാന് ശ്രമം തുടങ്ങി. ഇതു ഒളിച്ചു നിന്നു കണ്ട ഒരു നാട്ടുകാരന്കുട്ടി ശത്രുക്കള് വച്ചു പോയ പുറകെ വെടിമരുന്നിന്റെ പുറത്തു മൂത്രം ഒഴിച്ചു അവ പ്രവറ്ത്തനരഹിതമാക്കി എന്നതാണു. വേറൊന്നു ഒരു ധനികനായ പ്രഭു ബ്രസ്സത്സില് സന്ദറ്ശനത്തിനായി എത്തി. തിരക്കിനിടയില് തന്റെ മകനെ കാണാതായി. കാണാതായ തന്റെ മകനെ കണ്ടെത്താന് നാട്ടുകാരുടെ സഹായം അഭ്യറ്ത്ഥിച്ചു. അവര് വളരെ വേഗം തന്നെ നഗരത്തിലെ ഏതോ നിരത്തിന്റെ മൂലയില് മൂത്രം ഒഴിച്ചു കൊണ്ടിരുന്ന കുട്ടിയെ കണ്ടെത്തി പ്രഭുവിന്റെ അടുത്തെത്തിച്ചു. പ്രഭു ഇതില് സന്തോഷിച്ചു അവറ്ക്കു പാരിതോഷികവും നഗരത്തില് ഇത്തരം മൂത്രം ഒഴിക്കുന്ന രീതിയില് ഉള്ള ഒരു പ്രതിമ സ്ഥാപിക്കാൻ വേണ്ടത് ചെയ്യുകയും ചെയത്. നാലാമത്തേതു തികച്ചും വിശ്വസനീയമാണു. നാട്ടിന്പുറത്തുനിന്നു ഒരമ്മയും മകനുമായി നഗരത്തില് വന്നു. കുറച്ചു സമയം കഴിഞ്ഞു തന്റെ മകനെ കാണാതെ വിവശയായി. അവരുടെ നിലവിളി കേട്ടു

നാട്ടുകാര് അന്വേഷിച്ചപ്പോള് ചെക്കന് ഒരു മൂലയില് ഇരുന്നു മൂത്രം ഒഴിക്കുന്നു. ഇതിന്റെ ഓര്മ്മക്കു ഉണ്ടാക്കിയതാണു ഈ പ്രതിമ. കഥ ഏതായാലും ചെക്കൻ മൂത്രം ഒഴിക്കുന്നത് ആണ് കാര്യം. പല പ്രാവശ്യം മോഷ്ടിക്കപ്പെട്ട ഈ പ്രതിമ ബെല്ജിയത്തിന്റെ ഒരു ചിഹ്നം ആയി തീര്ന്നു. ഈ ബാലന്റെ പ്രതിമകള് ബ്രസത്സിലെ ഏറ്റവും കൂടുതല് വിറ്റഴിയുന്നകൌതുകവസ്തുവുംആയി.



ചിത്രം 8. മാണിക്കൻ പിസ്

മാണിക്കന് പിസിലേക്കു പോകുന്ന വഴിയില് ഒരു കടയുടെ മുന്പില് ബെല്ജിയത്തിലെ പ്രസിദ്ധ ചിത്രകാരന് ആയിരുന്ന വാന് ഗോഗിന്റെ ഒരു പ്രതിമ റോഡില് തന്നെ വികൃതമായി ഉണ്ടാക്കി വെച്ചിരിക്കുന്നു. മുന്പില് ഒരു ചെറിയ പെട്ടിയും ഉണ്ടു. 1853 ഇൽ ഹോളണ്ടിൽ ജനിച്ച വാൻ ഗോഗ് ഒരു വികാരിയുടെ മകനായിരുന്നു, ആത്മവിശ്വാസം തീരെ ഇല്ലാതിരുന്ന അദ്ദേഹം ആദ്യകാലത്തു ഒരു പുസ്തക കടയിൽ വില്പന്കാരനായും ഗുമസ്തനായും ചിത്രങ്ങൾ കൊണ്ടു നടന്നു വിൽകാനും എന്തിനു സുവിശേഷ പ്രസംഗം വരെ ഉപജീവനത്തിനു വേണ്ടി ചെയ്തിരുന്നു. 1860 ഇൽ ചിത്രം വരയ്ക്കലാണു ആണു തനിക്കിണങ്ങുന്ന പണി എന്നു സ്വയം മനസിലാക്കുന്നതിനിടയ്കു പരാജയപ്പെട്ട രണ്ടു പ്രണയവും കഴിഞ്ഞിരുന്നു. ആദ്യമായി മത പ്രസംഗത്തിനാണു അദ്ദേഹം ബെൽജിയത്തില്; വന്നതു, അവിടെ തന്നെ താമസിച്ചു ചിത്രകല പഠിക്കുകയും വര്ണ വൈവിധ്യങ്ങളുടെ ഒരു നൂതന പ്രപഞ്ചം തന്നെ അദ്ദേഹം പിൽകാലത്തു സ്രുഷ്ടിക്കുകയും ചെയ്തു. 1886 ഇൽ പാരീസിൽ തന്റെ സഹോദരന്റെ ക്ഷണം അനുസരിച്ചു വന്ന വാൻഗോഗ് അന്നത്തെ പ്രസിദ്ധരായ മറ്റു ചിത്രകാരന്മാരുമായി സഹകരിച്ചു. എന്നാൽ ചില സമയത്തു വാൻ ഗോഗിന്റെ പെട്ടെന്നുള്ള സ്വഭാവ മാറ്റങ്ങൾ മറ്റുള്ളവരുമായി ഒത്തു പോകാൻ അദ്ദേഹത്തെ അനുവദിച്ചില്ല. ഒരിക്കൽ ഒരു സുഹ്രുത്തുമായി വഴക്കു കൂടി അദ്ദേഹതിന്റെ ഒരു ചെവി ഷേവിങ് സെറ്റു കൊണ്ടു മുറിച്ചെടുക്കുക വരെ ഉണ്ടായത്രേ. ഇതിനു ശേഷം പകുതി ഭ്രാന്തിനും സുബോധത്തിനും ഇടയിൽ ജീവിച്ച വാൻ ഗോഗ് ഇടയ്ക്ക് മാനസിക ചികിത്സക്ക് വിധേയനാകുക വരെ ഉണ്ടായി. ചികിത്സയിൽ പൂര്ണമായും സുഖപ്പെട്ടു എന്നു കരുതി അദ്ദേഹം ഡൊ ഗാഷെറ്റ് എന്ന സുഹ്രുത്തിന്റെ

സംരക്ഷണയിൽ കഴിഞ്ഞു. എന്നാൽ "മറ്റുള്ളവരുടെ നന്മക്കു വേണ്ടി" അദ്ദേഹം ഒരു ദിവസം സ്വയം വെടിവെച്ചു മരിച്ചു. ഇന്നു ബ്രിട്ടിഷ് മ്യൂസിയം പോലുള്ള ലോകത്തിലെ പ്രസിദ്ധ മ്യൂസിയങ്ങളിൽ വച്ചിട്ടുള്ള ചിത്രങ്ങളിൽ കൂടി ഇന്നും അദ്ദേഹം ജീവിക്കുന്നു. ആ മഹാനായ ചിത്രകാരന്റെ വിക്രുതമായ പ്രതിമ വച്ചു ആരാണാവോ സംഭാവന പിരിക്കുന്നതു, ബ്രെസ്സത്സിന്റെ ഹ്രുദയ ഭാഗത്തിൽ തന്നെ.




ചിത്രം.9.വാൻ ഗോഗ് തെരുവിൽ

**4. അറ്റോമിയം: ബ്രസ്സല്സിന്റെ അഭിമാനം**



ചിത്രം 10. അറ്റോമിയം

കാണാനും ഓര്മിക്കാനും ഉള്ള ബ്രസ്സത്സിലെ മറ്റൊരു കാഴ്ചവസ്തു ആണു അറ്റോമിയം. ഒരു ആറ്റത്തിന്റെ മാത്രുകയില് ഉണ്ടാക്കിയ ഭീമാകാരമായ ഒരു ശില്പമാണു അറ്റോമിയം. 1958 ഇല് നിറ്മിച്ച ഈ ശില്പം അന്നു ബ്രസ്സത്സില് നടന്ന ലോകഫെയറിനു വേണ്ടി നിറ്മിച്ചതാണു. ആന്ദ്രേ വാറ്റെറ്കിന് എന്ന ശില്പിയാണു ഇതിന്റെ രൂപ കല്പന ചെയ്തതു. ഒരു ഇരുമ്പു ആറ്റത്തിന്റെ പരല് രൂപം ആണു ഇതു. 9 ഗോളങ്ങള് പരസ്പരം കുഴലുകള് വഴി ബന്ധിപ്പിച്ചിരിക്കുന്നു. ആകെ ഉയരം 102 മീറ്റര്. ഈ റ്റ്യൂബുകള്ക്കകത്തു കൂടി ആണു ലിഫ്റ്റുകള് നീങ്ങുന്നതു. ഏറ്റവും ഉയരത്തിലുള്ള ഗോളത്തിൽ നിന്നു ബ്രസ്സത്സിന്റെ ഒരു വിഹഗ വീക്ഷണം കിട്ടും.1958 കാലഘട്ടത്തിലെ വളരെ വേഗതയേറിയ ലിഫ്റ്റായിരുന്നു അന്നു. വേഗം ഒരു മിനുട്ടിൽ 5 മീറ്റര്. ആദ്യം പാരീസിലെ ഐഫല് ടവറിന്റെ ഒരു തലതിരിഞ്ഞ ഒരു മാതൃക ഉണ്ടാക്കാന് ആയിരുന്നു പരിപാടി. ആദ്യ പദ്ധതി അനുസരിച്ചു ലോകമേള കഴിഞ്ഞു ആറു മാസത്തില് കൂടുതല് അതു നില നില്കണമെന്നു പ്രതീക്ഷ ഇല്ലായിരുന്നു. എന്നാല് ഇന്ന് ഇതു ലോക മേളയുടെ മാത്രമല്ല ആധുനിക ബെല്ജിയത്തിന്റെ തന്നെ ശില്പ ചാതുരിയുടെ ഒരു സ്മരണിക ആയി ഇന്നും നിലനില്കുന്നു, 50 വര്ഷത്തിലധികമായി.

അറ്റോമിയം 2004 ഇല് പുതുക്കി പണിയുകയുണ്ടായി. മാര്ച്ചിൽ പണി തുടങ്ങി , 2004 ഒക്ടോബർ മുതല് 2006 ഫെബ്രുവരി വരെ പൊതുജനങ്ങൾക്ക് പ്രവേശനം ഇല്ലായിരുന്നു. ആദ്യത്തെ അറ്റോമിയത്തിലെ അലുമിനിയത്തിലുള്ള ഗോളങ്ങൾ മാറ്റി സ്ടെയിൻലെസ്സ് സ്റ്റീല് കൊണ്ടാക്കി മാറ്റി. പഴയ അറ്റോമിയത്തിന്റെ 3 മീറ്റര് നീളമുള്ള കഷണങ്ങൾ ആള്കാറ് ഓറ്മ്മസൂക്ഷിക്കാനായി ആയിരം യൂറൊ ( 70,000 രൂപാ) വരെ കൊടുത്തു വാങ്ങാൻ തയ്യാറായിരുന്നു. പുതുക്കിയ അറ്റോമിയത്തില് ഒരു റെസ്റ്റോറന്റു, കുട്ടികള്ക്കു താമസിക്കാനുള്ള ഒരു ഡോറ്മിറ്ററി ( കുട്ടികളുടെ ഗോളഹോട്ടല് ) എന്നിവയും ഉണ്ടാക്കി.

അറ്റോമിയത്തിന്റെ ഓർമ്മക്കായി 2006 ഇല് ഒരു നാണയവും പുറത്തിറക്കി. 2008 ഇല് അന്പതാം പിറന്നാള് ആഘോഷിച്ച അറ്റോമിയം ബ്രസ്സത്സിലെ ഏറ്റവും വലിയ ആകർഷണമാണു. പിറന്നാൾ ആഘോഷം പ്രമാണിച്ചു ആ കാലയളവില് അമ്പതു വയസ്സായ എല്ലാവർക്കും സൌജന്യ പ്രവേശനം കൊടുത്തിരുന്നു.

**5. കാടു കറുത്ത കാടു , അതിൽ കുക്കൂ കേൾക്കും**




ചിത്രം.11.സ്ടാസ്ബെര്ഗ്ഹോട്ടൽ

പുരാതനമായ ബ്രസ്സത്സിലെ നഗരകേന്ദ്രവും മാണിക്കന് എന്ന വികൃതിക്കുട്ടിയുടെ പ്രതിമയും ഒരു ഭാഗത്തും മ. റുഭാഗത്തു ആധുനിക ശാസ്ത്രത്തിന്റെ ചിഹ്നമായ ഭീമാകാരമായ ആറ്റം മാതൃക രണ്ടും തികച്ചും വ്യത്യസ്തമായവ. ഇവ രണ്ടും കണ്ടു വീണ്ടും ഫ്രാൻസിലെ പച്ച പുതച്ച വയലുകള്ക്കിടയില് കൂടി യാത്ര തുടറ്ന്നു. അല്പം നീണ്ട യാത്രതന്നെ. ലക്സംബെറ്ഗ് എന്ന നഗരത്തിന്റെ പ്രാന്ത പ്രദേശത്തില് കൂടി ഫ്രെഞ്ച് ജെറ്മന് അതൃത്തിയില് ഉള്ള സ്റ്റ്റാസ് ബെര്ഗില് ആണു ഞങ്ങളുടെ രാത്രി കഴിക്കേണ്ട ഹോട്ടല് .വഴിയില് ഒരു സെറ്വീസ് സ്റ്റേഷനില് നിറുത്തി അല്പം വിശ്രമിച്ചതൊഴിച്ചാല് നീണ്ട യാത്ര തന്നെ. വൈകുന്നേരം ഏഴര മണിയോടു കൂടി സ്ട്രാസ് ബെര്ഗില് എത്തി. നഗരത്തിന്റെ തിരക്കില് നിന്നൊഴിഞ്ഞു ഗ്രാമാന്തരീക്ഷത്തില് ഉള്ള ലോഡ്ജു. അമേരിക്കയിലും യൂറോപ്പിലും ഉള്ള ഒരു ഹോട്ടല് ശ്രുംഖലകളാണു ‘ഹോളീഡേ ഇന് ‘ ‘ട്രാവെലോഡ്ജു’ എന്നിവ. നമ്മുടെ ഇന്ത്യന് രൂപയില് നോക്കിയാല് ഉയറ്ന്ന വാടക ആണെന്നു തോന്നാം എങ്കിലും അവിടത്തെ നിരക്കില് മിതമായ വാടകയും നല്ലസേവനവും നല്കുന്ന വൃത്തിയുള്ള ഹോട്ടലുകള്. ഇവിടെ .ഹോളിഡേ ഇന്നില് ആണു താമസം.

മുറി കിട്ടി ഫ്രെഷ് ആയി വന്നപ്പൊള് ഭക്ഷണം തയ്യാര്. .വൈകുന്നേരം ഞങ്ങളുടെ കാരവനില് തന്നെ ഉണ്ടാക്കിയ ഭക്ഷണം . വേണ്ടി ഞങ്ങള്ക്കു ഒരുക്കിയ ഹോട്ടലിലെ പ്രത്യേകം ഹാളില് വിളമ്പി. മത്സ്യക്കറി സ്പെഷ്യൽ ആയി ഉണ്ടു. കുടമ്പുളിയിട്ടു വച്ചഒന്നാം തരം കൊഞ്ചു കറി. കൂടെ ഉള്ളവറ് മിക്കവരും  സസ്യഭുക്കുകള് ആയതുകൊണ്ടു മത്സ്യക്കറി വളരെയധികം ബാക്കി. വെറുതെ കിട്ടുന്നതാനെങ്കിലും യാത്രയിൽ വയറു കേടാക്കേണ്ട എന്ന് കരുതി . കുറച്ചു മാത്രം കഴിച്ചു. ചോറും പൂരിയും എല്ലാ സുലഭം. ഭക്ഷണം കഴിച്ചു മുറിയിൽ വന്നത് മാത്രമേ ഓർമ്മയുള്ളൂ. ഉറക്കം പെട്ടെന്ന് തന്നെ ഞങ്ങളെ കീഴ്പ്പെടുത്തി.

രാവിലെ പതിവുപോലെ  എഴുനേറ്റു. നഗരത്തിൽ നിന്ന് മാറി ശാന്തമായ അന്തരീക്ഷം. ഹോട്ടലിലെ  പൂന്തോട്ടത്തിൽ ആൾക്കാർ പണിയെടുക്കുന്നുണ്ട്. നാട്ടിൻപുറം കാണാൻ ഒന്ന് നടന്നാലോ എന്ന് തോന്നി. ശ്രീമതിയുമായി ഇറങ്ങി.  അധികം ദൂരത്തിൽ പോയില്ല. തൊട്ടടുത്ത് തന്നെ ഡെൽഫി എന്ന കമ്പ്യൂട്ടറ് സ്ഥാപനത്തിന്റെ വലിയ കെട്ടിടങ്ങൾ കണ്ടു. അരമണിക്കൂർ നടന്നു, വഴി തെറ്റിയാൽ  പുലർച്ചെ വഴി ചോദിക്കാൻ ഇന്ഗ്ലീഷ് അറിയാവുന്ന ആരെയെങ്കിലും കണ്ടെത്തുമെന്ന് ഉറപ്പില്ലാത്തതു കൊണ്ടു.  തിരിച്ചുവന്നു കുളിയും മറ്റും കഴിഞ്ഞപ്പോൾ പ്രാതൽ തയാര്. അതുകഴിഞ്ഞപ്പോൾ മണി എട്ടര. അടുത്ത നീണ്ട യാത്രക്ക് തുടക്കമായി.

ഇന്നത്തെ യാത്രയുടെ ആദ്യഭാഗം ജെര്മനിയില്കൂടിയാണ് . . ആദ്യം ജെര്മനിയിലെ കറുത്ത കാടു (Black Forest കൂടി.) എന്നറിയപ്പെടുന്ന ഭൂവിഭാഗത്തില്  കൂടി.  തെക്ക് പടിഞ്ഞാറൻ  ജെറ്മനിയില് ഉള്ള റൈന് താഴ്വരയുടെ ഭാഗമാണു ബ്ലാക്ക് ഫോറെസ്റ്റ്. സൂര്യപ്രകാശം ഭൂമിയില് എത്താന് കഴിയാത്തത്ര നിബിഡമായ വന പ്രദേശം. ഏകദേശം 200 കിലോമീറ്റര് നീളത്തില് 60 കിലോമീറ്റര് വീതിയില് 12000 ചതുരശ്ര കിലൊമീറ്ററ് വിസ്തൃതിയില് കിടക്കുന്ന സ്ഥലമാണിത്.



ചിത്രം 12.കറുത്ത കാടു

ഏറ്റവും ഉയർന്ന ഭാഗം സമുദ്ര നിരപ്പില് നിന്നു 1483 മീറ്ററ് ഉയരത്തില് ആണ്. ഒരു കാലത്ത് ഹിമനദിയാല് മൂടപ്പെട്ടു കിടന്ന ഭൂഭാഗമാണു ഇതു. വൃക്ഷങ്ങളുടെ താഴ്ന്ന ഭാഗങ്ങള് കറുത്തു തന്നെ കാണപ്പെടുന്നു. ഡാന്യൂബ്, എന്സ് കിന്സിഗ്,.മറ്ഗ് എന്നീ നദികള് ഇവിടെ കൂടി ഒഴുകുന്നു. അറ്റ്ലാന്റിക് സമുദ്രത്തിന്റെയും കറുത്ത കടലിന്റെയും ഡെല്റ്റാ ഭൂഭാഗത്തിന്റെ ഇടയില് ആണു ഇതു സ്ഥിതി ചെയ്യുന്നതു. പൈന് , ഫിറ് എന്നീ മരങ്ങള് ആണു മിക്കവാറും എല്ലായിടങ്ങളിലും. കാട്ടിനിടയില് കൂടി ആണെങ്കിലും ഒന്നാം തരം റോഡുകള്. യൂറോപ്പിലെ പ്രധാന പാതകളില് ഒന്നായ E1 പാത ഇതില് കൂടി കടന്നു. പ്രധാന വ്യവസായം ടൂറിസം തന്നെ. കാട്ടിൽ കൂടി തന്നെ നടക്കണമെന്ന് നിർബന്ധമുള്ളവർക്ക് നീണ്ട നടപ്പാതയും ഉണ്ട്. ഒരു കാലത്ത് , അതായത്, 1100 നു മുന്പു ഇവിടെ പല തരം ഖനികളും ഇവിടെ ഉണ്ടായിരുന്നു. വന്യമൃഗങ്ങൾ ബ്ലാക്ക് ഫോറെസ്റ്റിൽ താരതമ്യേന കുറവാണ്. ഈ കാട്ടിന്റെ പ്രത്യേകത അവിടത്തെ പശുക്കളും കുതിരകളുമായി സാമ്യമുള്ള ചെന്നായ്ക്കളും കഴുകനും മൂങ്ങാകളും മാത്രമേ കാണപ്പെടുനുള്ളൂ എന്നതാണ്. പ്രത്യേകതരം ഭീമന് മണ്ണിര ഇവിടെ മാത്രം കാണുന്നതാണത്രേ. ഏതായാലും ഞങ്ങള് ഇതില് പശുക്കളേ മാത്രമേ ബസ്സില് ഇരുന്നു കണ്ടുള്ളൂ. കാട്ടിൽ കൂടിയുള്ള യാത്രക്കു ഒരു പ്രത്യേകസുഖം ഉണ്ടല്ലോ, ശബരിമലയിൽ പോകുമ്പോഴോ വയനാടു ചുരത്തില് കൂടി പോകുമ്പൊഴോ ഉള്ളതു പോലെ. ഇവിടെ വലിയ കയറ്റങ്ങളും ഇറക്കങ്ങളും ഇല്ലാത്തതുകൊണ്ടു കൂടുതല് ആസ്വാദ്യകരം. സമയം പോകുന്നതു അറിയുന്നേ ഇല്ല



ചിത്രം 13..കുക്കൂ വീട്

പത്തു മണിയോടു കൂടി ഞങ്ങള് കുക്കൂനാഴികമണികള് ഉണ്ടാക്കുന്ന ഗ്രാമത്തില് എത്തി. ജെര്മ്മനിയില് നിന്നു പ്രസിദ്ധമായ കുക്കൂ ക്ലോക്കിനെപറ്റി നേരിട്ടറിയാന് വേണ്ടി. നീണ്ട തണുപ്പുകാലവും സമൃദ്ധമായി കിട്ടുന്ന താരതമ്യേന കട്ടി കുറഞ്ഞ മരങ്ങളും അവിടത്തെ ആള്കാറ്ക്കു മരം കൊണ്ടു സാധനങ്ങള് നിറ്മിക്കാന് പ്രചോദനമായി . കൈ കൊണ്ടു കടഞ്ഞെടുക്കുന്നതാണ് യഥാർത്ഥ കുക്കൂ ക്ലോക്കു. സാധാരണ പെന്ഡുലം ഉള്ള ക്ലോക്കു തന്നെ. ഭിത്തിയില് തൂക്കിയിടാന് പറ്റുന്ന രീതിയില് ആണു ഇതിന്റെ നിറ്മാണം. മരത്തില് നിറ്മിച്ച ഈ ക്ലോക്കിന്റെ പുറം ഭാഗത്തു മരത്തില് കടഞ്ഞും ചുരണ്ടിയും ഉണ്ടാക്കിയ പക്ഷികളുടെയും പൂക്കളുടെയും ഇലകളുടെയും രൂപം ഉണ്ടാക്കി വയ്ക്കുന്നു. ചലനങ്ങള് ഒരു ദിവസത്തെയും എട്ടു ദിവസത്തെയും ഉള്ള രണ്ടു തരം ഉണ്ട്. ഒരു ദിവസത്തെ ആണെങ്കില് ഓരോ മണിക്കൂറും അരമണിക്കൂറും കുക്കൂ കൂവുന്നു. മറ്റേതില് മണിക്കൂറില് മാത്രം ഓരോ മണിക്കൂറും ആകുമ്പോള് ഒരു ചെറിയ ജനാല തുറന്നു ഒരു ചെറിയ പക്ഷി (കുക്കൂ) പുറത്തേക്കു വരുന്നു. സമയം അനുസരിച്ചു "കുക്കൂ കുക്കൂ" എന്നു സംഗീതാത്മകമായ ശബ്ദം ഉണ്ടാക്കുന്നു. ഇതിനു ശേഷം കുക്കൂ തിരിച്ചു പോകുന്നു,വാതില് തനിയേ അടയുന്നു. അടുത്ത മണിക്കൂറിൽ വീണ്ടും ഇത് തുടരുന്നു. ലോഹഭാഗങ്ങൾ വളരെ കുറവാണ് ഈ ക്ലോക്കുകളില്. സമതുലനാവസ്ഥ നിലനിറ്ത്താനുള്ള ഭാരങ്ങളും എല്ലാം മരത്തില് തന്നെ നിറ്മിച്ചിരിക്കുന്നു. പഴയ രീതിയില് നിന്നു മാറി ഇന്നു നിറ്മാണരീതി ആധുനികവത്കരിച്ചിരിക്കുന്നു. ബാറ്ററിയുപയോഗിച്ചുള്ള ചലനവും സംഗീതവും ഇപ്പൊള് ഉപയോഗിക്കുന്നുണ്ടു.

1629 ലാണു കുക്കൂ ക്ലോക്കിനെ പറ്റിയുള്ള ആദ്യത്തെ ലേഖനം കണ്ടിട്ടുള്ളത് എന്ന് പറയപ്പെടുന്നു. . 1650 അത്തനേഷ്യസ് കിറ്ഷേര് എന്ന ആള് കുക്കൂ ക്ലോക്കിനെപറ്റി ചിത്ര സഹിതം വിശദമായി തന്റെ പുസ്തകത്തില് പറയുന്നു. കിർശേർ ആണ് ഇത്തരം ക്ലോക്ക് കണ്ടുപിടിച്ചു എന്നു കരുതാന് പറ്റില്ല,എങ്കിലും ചരിത്രത്തില് ആദ്യമായി ഇതിനെപറ്റിയുള്ള വിശദമായ പരാമര്ശം ഈ ബുക്കില് ആയിരുന്നു. ബ്ലാക്ക് ഫോറെസ്റ്റിലെ ആദ്യത്തെ തലമുറയിലുള്ള കുക്കു ക്ലോക്കുകള് 1740 നും 1750 ഇടയിലാണു ഉണ്ടാകിയതു. ഇവ പൂറ്ണമായും കൈകൊണ്ടു നിറ്മിച്ചവ ആയിരുന്നു. ഇപ്പോള് കുക്കൂ ക്ലോക്കു ലോകത്തില് എവിടെയും കിട്ടും. അമേരിക്കയിലും ദ്യൂബായിലും എല്ലാം. ഒരിജിനല് ഇവിടെ മാത്രമേ കിട്ടൂ എന്നു കടക്കാർ അവകാശപ്പെടുന്നു. നമ്മുടെ കൂടെ യാത്ര ചെയ്യുന്ന ഒരു ദ്യൂബായ് മലയാളി കുടുംബം ഇതു ശരിവയ്ക്കുകയും ചെയ്തു. മുൻകൂർ പൈസ കൊടുത്താൽ നമ്മൾ കൊടുക്കുന്ന മേൽവിലാസത്തിൽ അവർ അയച്ചുതരുകയും ചെയ്യും.



ചിത്രം 14. കുക്കൂ ക്ലോക്കുകൾ വിവിധതരം

കുക്കൂ ക്ലോക്കു വില്കുന്ന കട ഒരു വീടിന്റെ ഒന്നാം നിലയില് ആണു. ചെറുതും വലുതുമായ ക്ലോക്കുകള് ഭംഗി ആയി പ്രദര്ശിപ്പിച്ചി രിക്കുന്നു. കുക്കൂ ക്ലോക്കിന്റെ ചരിത്രവും നിര്മാണ രീതികളും ഒരാള് നല്ല ഒന്നാം തരം ഇങ്ലീഷ് ഭാഷയില് വിശദീകരിച്ചു തന്നു. ചെറുതിലൊരെണ്ണം വാങ്ങാമെന്നു കരുതി വില ചോദിച്ചപ്പോഴാണു കാര്യം മനസ്സിലാവുന്നത്. സഞ്ചാരികൾക്ക് അനുവദിച്ച ഡിസ്കൌണ്ട് 15% കഴിച്ചു ഏറ്റവും കുറഞ്ഞ വില 100 യൂറൊ (7000 രൂപ ) . ശ്രീമതിക്കുംമോൾക്കും ഓരോന്ന് വാങ്ങിയെ പറ്റൂ. വേറൊന്നിനു പണം കൊടുത്തു അമേരിക്കയിൽ ഉള്ള കൊച്ചുമോൾക്ക് അയച്ചു കൊടുക്കാനും മേൽവിലാസം കൊടുത്തു. ക്രെഡിറ്റ് കാർഡ് സൌകര്യം ഇങ്ങനെ ഉള്ള അവസരത്തില് ഒരു അനുഗ്രഹം തന്നെ ആണു. ചിലപ്പോൾ അതു ഒരു ശാപമാണോ എന്നും തോന്നാം എങ്കിലും. നമ്മുടെ നാട്ടില് കിട്ടുന്ന സ്റെയിറ്റ് ബാങ്ക് കാര്ഡില് ഈ സൌകര്യം ഉള്ളതു വളരെ പ്രയോജനപ്പെടുത്താൻ കഴിഞ്ഞു. ക്രെഡിറ്റ് കാര്ഡിൽ വിനിമയ നിരക്കും നാണയ വിനിമയത്തിനുള്ള എജന്ടന്മാരിൽ നിന്ന് കിട്ടുന്ന നിരക്കിലും മെച്ചവുമാണു.

ഈ കെട്ടിടത്തിന്റെ ഒരു ഭാഗത്തു ഒരു കുക്കൂ വീടു തന്നെ ആണു. ഭീമാകാരമായ ഒരു ക്ലോക്കു പുറത്തു നിന്നു കാണാം. പതിനൊന്നു മണി ആയപ്പോൾ എല്ലവരും ഈ ഭീമൻ ക്ലോക്കിന്റെ മുന്നിൽ ഹാജർ ആയി. എല്ലവരും ആകാംക്ഷയോടേ കാത്തിരിക്കുമ്പോൾ അതാ കേള്ക്കുന്നു ഒരു ബാന്ഡു മേളം.ഒരു കറങ്ങുന്ന തട്ടിൽ ആദ്യം ബാന്ഡു മേളക്കാരും പിന്നാലെ നമ്മുടെ ഉത്തര ഇന്ത്യയിലെ വിവാഹ ഘോഷ യാത്രയിലെ ( ബറാത്തു) പോലെ ആള്ക്കാറ് വരുന്നു. അവസാനം വരനും വധുവും കൈകോറ്ത്തു പിടിച്ചു കൊണ്ടു നടന്നു

വരുന്നു. വഴിയിൽ വച്ചു തനെ സ്നേഹ പ്രകടനങ്ങളും ഉണ്ടു. ഇതു ഓരോ മണിക്കൂറിലും ആവറ്ത്തിക്കുന്നു. കുക്കൂ ക്ലോക്കിന്റെ നല്ലൊരു പ്രകടനം തന്നെ ഇതു. ഇവിടെ ക്ലോക്കു മാത്രമല്ല താഴത്തെ രണ്ടു മുറിയിൽ നിറയെ ഗ്ലാസ്സില് നിറ്മിച്ച കൌതുക വസ്തുക്കള് ആണു. ഒരാള് ചൂടാക്കിയ സ്ഫടികത്തില് ചില സാധനങ്ങള് ഉണ്ടാക്കി കൊണ്ടിരിക്കുന്നു. ചടുലമായ കൈകളുടെ കൃത്യമായ പ്രവറ്ത്തനം തന്നെ ആകറ്ഷകം. ജെര്മ്മനിയില് സ്ഫടികത്തില് കലാ സ്രൂഷ്ടികള് ഉണ്ടാക്കുന്ന ഒരുപാടു കലാകാരന്മാര് ഉണ്ട്. ഹാർവാർഡ് യൂണിവേര്സിറ്റിയിലെ നാച്ചുറൽ ഹിസ്ററി മ്യൂസിയം രണ്ടു നില മുഴുവൻ ഗ്ലാസ്സു കൊണ്ടു നിറ്മിച്ച ചെടികളും പുഷ്പങ്ങളും ഓറ്മ്മ വന്നു ഇതു കണ്ടപ്പോള്.അവിടെ മൂന്നു വലിയ ഹാളില് ഉണ്ടാക്കി വെച്ച പ്രദറ്ശന വസ്തുക്കള് ജെറ്മനിയിലെ കലാകാരന്മാരുടെ മൂന്നു തലമുറകള് ആയി ഉണ്ടാക്കിയതാണു എന്നു മുന്പെഴുതിയിരുന്നു. കാണാന് ഭംഗി ഉണ്ടെങ്കിലും പൊട്ടാതെ വീട്ടില് എത്തിക്കാനുള്ള വൈഷമ്യം കൊണ്ടു തത്കാലം കൌതുകം കാഴ്ചയില് മാത്രം ഒതുക്കി തൊട്ടടുത്തു തന്നെ ഹോട്ടലും റെസ്ടോറണ്ടും ഉണ്ട്. അവിടെ താമസിച്ചു വനഭംഗിആസ്വദിച്ചു തേക്കടിയിലെ ആരണ്യ നിവാസിലെ താമസം പൊലേ വന മദ്ധ്യത്തില് ഉള്ല താമസം. വന്യമൃഗങ്ങളുടെ ഭയവും വേണ്ട.



ചിത്രം. 1. സ്ഫടികത്തിൽ നിർമിച്ച വസ്തുക്കൾ



ചിത്രം 16.ഹോട്ടലും റെസ്ടോറണ്ടും

## 6. റൈൻ വെള്ളചാട്ടം : സ്വിറ്റ് സെര ലാന്റ്



ചിത്രം 17. റൈൻ വെള്ളച്ചാട്ടം

കുക്കൂ കോക്കും വാങ്ങി കറുത്ത കാടിനോടു വിട വാങ്ങി. ജെർമനിയിൽ നിന്ന് സ്വിറ്റ്സര്ലാണ്ടിലെക്കാണ് അടുത്ത യാത്ര. . തടാകങ്ങളുടെയും താഴ്വരകളുടെയും തുരങ്കങ്ങളുടെയും നാട് അനുഗ്രഹിച്ച നാട്. ഗ്രാമാന്തരീക്ഷത്ത്തിലെക്ക്ക് നീങ്ങി. വയലുകളും യഥേഷ്ടം മേയുന്ന കന്നുകാലികളും എല്ലാം കണ്ടുകൊണ്ടു ജെര്മനിയോടു വിട പറഞ്ഞു. സ്വിസ് അതൃത്തിയില് കാര്യമായ പരിശോധന ഒന്നും ഉണ്ടായില്ല. സ്വിറ്റ്സർലാന്റ് അതിമനോഹരമായ ഭൂപ്രകൃതിയുള്ള രാജ്യമാണ്. നമ്മുടെ നാട്ടിൽ നിന്ന്

കറുത്ത പണം നിക്ഷേപിക്കാൻ ആവശ്യക്കാറ്ക്കു അവസരം കിട്ടുന്ന രാജ്യം എന്നു കുപ്രസിദ്ധി നേടിയ രാജ്യം . സ്വിസ് ബാങ്കുകള് അവരുടെ നിക്ഷേപകരുടെ വിവരങ്ങള് അതീവ രഹസ്യമായി സൂക്ഷിക്കുന്നതുകൊണ്ടാണു ആള്ക്കാര് അവരുടെ കണക്കില് പെടാത്ത പണം ഇവിടെ നിക്ഷേപിക്കുന്നതു.

നമ്മുടെ നാട്ടിലെ ജില്ലകളെപ്പോലെ സ്വിറ്റ്സെറ്ലാണ്ടില് 26 ജില്ലകൾ (കാണ്ടനുകള്) ഉണ്ട്. . ഇവറ്കെല്ലാം സ്വന്തമായ ഭരണ സംവിധാനം ഉണ്ടു. പ്രധാനപ്പെട്ട വിഷയങ്ങൾ മാത്രം എല്ലാവരും കൂടി തീരുമാനിക്കുന്നു വിശ്വാസ വോട്ടെടുപ്പ് ( Referandum) വഴി.. ഭരണ ഘടന ഏറ്റവും കുറച്ചു പ്രാവശ്യം മാറ്റി എഴുതിയ രാജ്യങ്ങളില് ഒന്നാണു സ്വിറ്റ്സാർലാണ്ട്. സ്വിസ് ഫെഡറേഷന്റെ പേർ ഹെൽ വെറ്റിക്ക എന്നാണു. . അവിടെ നിന്നുള്ള സ്റ്റാമ്പുകളില് ഇതാണു എഴുതിയിരിക്കുന്നതു. വിടെ ഉള്ളവരില് 70% ആള്ക്കാരും ഫ്രെഞ്ച് ബന്ധം ഉള്ളവരാണു. 4%

ന്ത്യക്കാരും ഉണ്ട് . റെഡ് ക്രോസ്സ് എന്ന ജീവകാരുണ്യ്യ സംഘടനയുടെ ആസ്ഥാനം ഇവിടെ ആണ് . നിഷ്പക്ഷതയ്ക്ക് പ്രസിദ്ധമാണു ഈ രാജ്യം. ഒരിക്കൽ മാത്രം ഹിറ്റ്ലെറിന്റെ ഭരണകാലത്തു സ്വിറ്റ്സെറ്ലാണ്ടില് അഭയം തേടി വന്ന യഹൂദരെ അവറ്ക്കു ഇക്കാരണത്താല് തിരിച്ചയക്കേണ്ടി വന്നു. അവർ തിരിച്ചുപോയാൽ ഹിറ്റ് ലരുടെ വാതക അറയില് വച്ചു കൊല്ലപ്പെടുമെന്നു അറിഞ്ഞുകൊണ്ടു തന്നെ. അവരുടെ നിഷ്പക്ഷത നിലനിർത്താൻ ഇത് ചെയ്യേണ്ടി വന്നു. എല്ലാവര്ക്കും മിലിട്ടറി സേവനം നിർബന്ധമാണ്. യുദ്ധത്തില് ഇടപെടുന്നില്ല എങ്കില്പോലും.

ആദ്യം കാണാന് പോകുന്നത് യൂറോപ്പിലെ ഏറ്റവും വലിയ വെള്ളച്ചാട്ടമായ റയിന് വെള്ളച്ചാട്ടമാണ് . 23 മീറ്റർ ഉയരവും 150 മീറ്റർ വീതിയും ഉള്ള ഈ വെള്ളച്ചാട്ടം അതിന്റെ വലിപ്പത്തിനെക്കാള് ഭംഗിയില് ആണ് പ്രത്യേകത അവകാശപ്പെടുന്നത് . വലുപ്പത്തിൽ നയാഗ്രായോളം വരുകയില്ല എങ്കിലും അവിടെക്കഴിഞ്ഞ കുറച്ചു സമയം അതീവ ഹൃദ്യമായി തോന്നി. തണുപ്പുകാലത്തു ശരാശരി ഒഴുകുന്നത് 250 ഘന മീറ്റർ വെള്ളം ആണെങ്കില് വേനല് കാലത്ത് ഇത് ശരാശി 700 ഘന മീടര് വരെ ആകുന്നു. 1965 ഇൽ ആയിരുന്നു ഏറ്റവും കൂടിയ ഒഴുക്ക് 1250 ഘനമീറ്ററും ഏറ്റവും കുറഞ്ഞത് 1921 ഇൽ 95 ഘന മീറ്ററും ആയിരുന്നു. ഈ വെള്ളച്ചാട്ടം നീന്തിക്കയറാന് മത്സ്യങ്ങള്ക്ക് കഴിയില്ല ചില പ്രത്യേകതരം ഈല്സ് (തിരണ്ടി) വര്ഗത്തില് പെട്ടവയ്ക്ക് മാത്രം കഴിയുന്നു.

അല്പം ചരിത്രം : കഴിഞ്ഞ ഹിമയുഗത്തില് ആണ് ഈ വെള്ളച്ചാട്ടം ഉണ്ടായത്, അതായത് ഏകദേശം 14,000 നും 17,000 നും വര്ഷം മുമ്പേ. നദിയിൽ കൂടി വരുന്ന വെള്ളത്തിന്റെ ഒഴുക്കില് ദ്രവിക്കാന് തയ്യാറാകാതിരുന്ന പാറക്കല്ലുകള് നദിയെ ചുരുക്കി വീതി കുറഞ്ഞതാക്കിയത് കൊണ്ടാണ് ഈ വെള്ളച്ചാട്ടം ഉണ്ടായതത്രേ. ന്യൂചാസൻ , ലാഫെൻ

എന്നീ ചെറിയ മുനിസിപാലിറ്റികൾക്ക് നടുവിലാണ് ഈ വെള്ളച്ചാട്ടം. ശാഫ്ഹാസേൻ സൂറിച് എന്നിവയാണ് അടുത്തുള്ള പ്രധാന നഗരങ്ങള്. വെള്ളച്ചാട്ടത്തിനു വടക്ക് ഭാഗത്തായി ഒരു മില്ല് പ്രവർത്തിച്ചിരുന്നു. പതിനേഴാം നൂട്ടാണ്ടില്. ഇരുമ്പു അയിര് ഉരുക്കാന് ഉപയോഗിച്ചിരുന്ന ഒരു ഫര്ണസ് ഇവിടെ പത്തൊമ്പതാം നൂറ്റാണ്ടുവരെ പ്രവര്ത്തിച്ചിരുന്നു. 1887 ഇല ഈ ഫാക്ടറി വെള്ളചാട്ടത്തിന്റെ അഞ്ചിലൊരു ഭാഗം വെള്ളം വൈദ്യുതി ഉത്പാദിപ്പിക്കുവാന് വേണ്ടി തിരിച്ചു വിടാന് അനുവാദത്തിനു അപേക്ഷിച്ചു. പരിസ്ഥിതി വാദികളുടെ ഒരു സംഘം അന്ന് തന്നെ ഇതിനെ എതിർത്തു . വളരെ കാലങ്ങള്ക്കു ശേഷം 1944 ഇലാണ് അവസാനം വൈദ്യുത നിലയത്തിന്റെ നിറ്മാണം തുടങ്ങിയതു. എന്നാല് 1950 ഇല 1,50,000 പേര് ഒപ്പിട്ട ഒരു ഭീമ ഹര്ജി ഈ പദ്ധതിക്ക് വീണ്ടും തടസ്സമായി. ഇതോടു കൂടി വൈദ്യുതി ഉല്പാദന പദ്ധതി ഉപേക്ഷിച്ചു എന്ന് മാത്രമല്ല ഭാവിയിൽ ഇങ്ങനെ യാതൊരു പരിപാടിക്കും അനുവാദം കൊടുക്കാതെ ആക്കാനും കഴിഞ്ഞു. ഇന്നും ഇവിടെ നിന്ന് വൈദ്യുതി ഉത്പാദിപ്പിക്കുന്ന കാര്യം പരിഗണനയിൽ ഉണ്ടെങ്കിലും സന്ചാരികലുടെയും പരിസ്ഥിതിവാദികളുടെ എതൃപ്പുകളെ അവഗണിചു ഇത് എന്ന് നിലവില് വരുമോ ആവോ?



ചിത്രം .18..റൈൻ നദി

നയാഗരായിലെ "മഞ്ഞിന്റെ രാജകുമാരി (maids of the mist - boat journey) യെപ്പോലെ ആകര്ഷകം അലെങ്കിലും, ഇവിടെയും ബോട്ടിങ്ങിനു സൗകര്യം ഉണ്ട്. ഒന്നൊന്നര കിലോമീടര് നടന്നാല് വെള്ളച്ചാട്ടത്തിന്റെ മുകളിൽ വരെ പോകാം. പഴയ ഒരു കാസിലും അവിടെ കാണാം. വെള്ളച്ചാട്ടത്തിലേക്ക് നീണ്ടു നിൽക്കുന്ന ഒരു ജെട്ടി പോലെയുള്ള ഭാഗത്തിൽ നിന്ന് ഫോട്ടോ എടുക്കുകയും ആവാം. അവിടെ ചുറ്റി ക്കാണാന് ഒരു ചെറിയ ട്രെയിനും ഉണ്ട് . മറ്റു ടൂറിസ്റ്റു കേന്ദ്രങ്ങളിലെപ്പോലെ ഇവിടെയും കൌതുകവസ്തുക്കൾ

സുലഭം.  കറൻസി ഏതായാലും കുഴപ്പമില്ല.ഡോളറോ പൌണ്ടോ യൂറോയോ സ്വിസ്സ് ഫ്രാങ്കോ ആയാലും സ്വീകാര്യം. വിനിമയ നിരക്ക് അറിയാൻ

വയ്യെങ്കില് കബളിപ്പിക്കപ്പെടും.   . കണ്ണീർ പോലെയുള്ള സ്വച്ഛസുന്ദരമായ ജലത്തില് വലിയ മീനുകളും ചെറിയ അരയന്ന കുഞ്ഞുങ്ങളും കളിക്കുന്നു.പതിവുപോലെ കാരവനില് നിന്നു നല്ല ശാപ്പാടു കഴിച്ചു സൂറിച്ചിലേക്കു പുറപ്പെട്ടു.



ചിത്രം.19.ബോട്ട് യാത്ര    ചിത്രം 20.  മത്സ്യം ധാരാളം

**7.സൂറിച് നഗരവും തടാകവും**



ചിത്രം.21.സൂറിച് തടാകം

റയിന് (Rhine falls) വെള്ളച്ചാട്ടം കണ്ടു.  അടുത്ത കാഴ്ച സൂറിച ( Zurich) നഗരമാണെന്നു മാനേജര്  പറഞ്ഞു. സ്വിറ്റ്സെര്ലാണ്ടിലെ ഏറ്റവും  വലിയ നഗരവും സാംസ്കാരിക തലസ്ഥാനവും സൂറിച് ആണെന്നുകേട്ടിരുന്നു.  ഇതേ പേരിലുള്ള കാണ്ടന്റെ തലസ്ഥാനവും

ആണ് സൂറിച്. ലോകത്തിലെ ഏറ്റവും ചെലവ് കൂടിയ നഗരങ്ങളിൽ ഒന്നാണിത്. യൂറോപ്പിലെ ഏറ്റവും വൃത്തിയുള്ളതും ആയ ഈ നഗരം. 2008 ഇലെ കണക്കനുസരിച്ചു ലോകത്തിലെ ഏറ്റവും ചിലവുകൂടിയ നഗരങ്ങളില് ആറാമത്തെ സ്ഥാനമാണു സൂരിചിനുള്ളത്. സ്വിറ്റ്സർലാന്റിൽ തന്നെ ജെനീവ കഴിഞ്ഞാൽ ഏറ്റവും ചിലവു കൂടിയതു ഈ നഗരം തന്നെ..

ഏ ഡി രണ്ടാം നൂറ്റാണ്ടില് റ്റൂറികം (Turicum) എന്നാണു ഈ നഗരം അറിയപ്പെട്ടിരുന്നതു. ഈ നഗരത്തിന്റെ പേരു എങ്ങനെ വന്നു എന്നോ ജെര്മന് ചുവയുള്ള സൂറിച് എന്ന വാക്കിന്റെ അറ്ത്ഥം എന്തെന്നോ അറിയാന് കഴിഞ്ഞിട്ടില്ല ( വിക്കി പീടിയ) . പത്താം നൂറ്റാണ്ടു മുതൽ ഈ പേരിലാണ് അറിയപ്പെടുന്നതു. . സൂറിച് തടാകത്തിന്റെ ചുറ്റുമാണ് ഈ നഗരം. സ്ഥിതി ചെയ്യുന്നത്. ലിമാത് (Limaath) എന്ന നദി സൂരിച് തടാകത്തില് നിന്നു പുറപ്പെട്ടു നഗരമദ്ധ്യത്തില് കൂടി ഒഴുകുന്നു. നദിയുടെ രണ്ടു തീരങ്ങളില് ആയി പല ക്രിസ്തീയ ദേവാലയങ്ങളും കാണാം. അതില് ഒന്നു സ്ത്രീകള്ക്കു വെണ്ടി ചാറ്ലിമെയിന് എന്ന ജെര്മ്മന് പ്രഭു തന്റെ മകളുടെ ഓറ്മയ്ക്കായി ഉണ്ടാക്കിയ ഫ്രാമോണ്സ്റ്റെറ് (Fraumonster) എന്ന പള്ളിയാണു ഈ പള്ളി 853 ഇല് സ്ഥാപിച്ചതാണത്രേ . ഇതിനടുത് തന്നെ ഫ്രെഡരിക്ക് എന്നാ പ്രഭു 1240 ഇല് ഗ്രോസ്സ്മൊണ്സ്റ്റെറ് (Grossmonster) എന്ന പള്ളിയും സ്ഥാപിച്ചു. ഫ്രാമോണ്സ്റ്റെറ് പള്ളിയിലെ മേലധികാരിയായ പുരോഹിതയ്ക്കു ഒരു പ്രഭ്വിയുടെ സ്ഥാനവും അദ്ദേഹം അനുവദിച്ചു കൊടുത്തു. 1351 ഇല് സ്വിസ്സ് ഫെഡെരേഷനില് അഞ്ചാമതായി ചേറ്ന്ന സൂരീച്ചിനെ 1440 ഇല് അടുത്ത കാണ്ടണുമായി അതൃത്തി തർക്കത്തിൽ യുദ്ധം ഉണ്ടായപ്പോള് ഫെഡെറേഷനില് നിന്നു പുറത്താക്കി. 1450 ഇല് സൂറിച്ചിനെ തിരിച്ചെടുത്തു. സൂറിച് തടാകത്തിന്റെ വടക്ക് ഭാഗത്ത് ലിമാത് താഴ് വരയും മറ്റൂ മൂന്നു ഭാഗത്തു നഗര ഭാഗങ്ങളും ആണു.

ഇവിടത്തെ പ്രധാന കാഴ്ചകള് ഫ്രാമോണ്സ്റ്റെറ് എന്ന സ്ത്രീകള് വികാരി ആയുള്ള പള്ളി, ഗ്രോസ് മൊണ്സ്റ്റെറ് എന്ന പുരുഷ്ന്മാറ് വികാരി ആയുള്ള പള്ളി, സൂറിച് മ്യൂസിയം, പള്ളിയിലെ നിറം പിടിപ്പിച്ച സ്ഫടിക ജനാലകള്, ലിമ്മാത് നദിയിലെ പാലങ്ങള് എന്നിവയാണു. ലോകത്തിലെ ഏറ്റവും വലിയ പള്ളി നാഴികമണിയുള്ള സെന്റ് പീറ്ററ് പള്ളിയും ഇവിടെ ആണു. ഗ്രോസ് മൊണ്സ്റ്റെറ് എന്ന പള്ളിയിലെ ഹുള്ഡ്രിച് സിഗ്ലി ) Huldrich Zigli)എന്ന വികാരിയച്ചന് ആണു സൂരിച്ചില് പ്രൊടെസ്റ്റാന്റിസത്തിനു തുടക്കം കുറിച്ചതു. അന്നു മുതല് സൂരിച് നഗരത്തിലെ ഭൂരിഭാഗം ആള്ക്കാരും പ്രോടെസ്റ്റന്റ് മത വിശ്വാസികളാണ്. .ഇപ്പോഴും പതിനാറു ശതമാനതോളം കത്തോലിക്കർ ഉണ്ട് ഇവിടെ എന്ന് കണ്ക്കാക്കപ്പെട്ടിരിക്കുന്നു. 2000 ഇല് സൂറിച് നിവാസികളില് ഏകദേശം 16.8 % ആള്ക്കാറ് തങ്ങള്ക്കു ഒരു മതത്തിലും വിശ്വാസമില്ലഎന്നു പ്രഖ്യാപിച്ചു. കൂടുതൽ ആൾക്കാരും ജർമ്മൻ ഭാഷയാണ് സംസാരിക്കുന്നത്. ഇക്കാരണത്താൽ ഔദ്യോഗിക

ഭാഷയായി ജർമ്മൻ തന്നെ അംഗീകരിക്കപ്പെട്ടു. നദിക്ക് കുറുകെയുള്ള പാലത്തിന്റെ മരം കൊണ്ടു നിർമിച്ച മേല്ക്കൂരയുടെ മച്ചിലും വശങ്ങളിലും ചിത്രങ്ങൾ




ചിത്രം.22. പള്ളിയുടെ ഭിത്തിയിൽ ഉള്ള ചിത്രങ്ങൾ



ചിത്രം 23. പാലത്തിന്റെ മേല്കൂരയിലെ ചിത്രങ്ങൾ

വരച്ചിരിക്കുന്നത് കാണാം. പഴയ രീതിയിൽ ഉള്ളതെങ്കിലും സുന്ദരമായവ.

സൂറിച് സാംസ്കാരിക നഗരമെന്നതുപോലെ ഒരു സാമ്പത്തിക കേന്ദ്രവും കൂടി ആകുന്നു. യു ബി എസ് (UBS), ക്രെഡീറ്റ് സ്വിസ്സ(Credit Swiss) , സ്വിസ്സ് രേ (Swiss Rey), സൂറിച് ഫിനാന്ഷ്യല് സെർവീസസ് (Zurich Financial Services) എന്നിവയാണ് സൂറിച്ചിലെ പ്രധാന സാമ്പത്തിക സ്ഥാപനങ്ങള് . ഇവിടെ തൊഴിലില്ലായ്മ മൂന്നു ശതമാനത്തിൽ കുറവാണ്. . ഐ ബി എം ( IBM), മൈക്രൊസോഫ്റ്റ് ( Microsoft), ഗൂഗിള് (Google), ജെനെറല് മോടോറ്സ് ( General Motors) ടൊയൊട്ട( Toyotta) എന്നിവയുടെ എല്ലാം പ്രമുഖ ആപ്പീസുകള് ഇവിടെ ഉണ്ടു.

**8. ലൂസേറ്ണ് : മരിച്ചുകൊണ്ടിരിക്കുന്ന സിംഹത്തിന്റെ നഗരം.**



ചിത്ര.24 മരിച്ചുകൊണ്ടിരിക്കുന്ന സിംഹം

സ്വിറ്റ്സെറ്ലണ്ടിലെ മറ്റൊരു തടാക നഗരമാണു ലൂസേറ്ണ് ( Luzern). ഇതേ പേരിലുള്ള ഒരു കാണ്ടന്റെ തലസ്ഥാനവും ആണു ഇത്. . പതിനാലാം നൂറ്റാണ്ടില് മീന്പിടുത്തക്കാരുടെ ഒരു ഗ്രാമം ആയിരുന്നു ഇത്. റീസ് (Rees) എന്ന നദി ലുസെറ്ണ് തടാകത്തില് നിന്നു പുറപ്പെടുന്നു. ആൽപ്സ് പർവതത്തിന്റെ ഭാഗം ആയ പിലാറ്റസ് (Pilaattas) , റിഗി ( Rigi) എന്നീ പർവതങ്ങളുടെ താഴ്വരയില് ഉള്ള ഈ നഗരം പ്രധാനമായും ഒരു സഞ്ചാരികളുടെ കേന്ദ്രം ആണു.



ചിത്രം.25. ലൂസേര്ൻ  തടാകം



ചിത്ര.26 പാലത്തിൽ നിന്നുള്ള ദൃശ്യം

സ്വിറ്റ്സെറ്ലണ്ടിലെ മറ്റു ഏതൊരു നഗരത്തിലെയും പോലെയുള്ള പ്രക്രുതി ഭംഗി അല്ലാതെ ഏറ്റവും ഓർമിക്കാന് ഇവിടെ ഉള്ളതു ഒരു സിംഹത്തിന്റെ പ്രതിമ ആണു. ചങ്കില് കുത്തിക്കയറിയ കുന്തത്തില് നിന്ന് രക്തം വാര്ന്നൊഴുകി മരിച്ചു കൊണ്ടിരിക്കുന്ന ഒരു സിംഹത്തിനെ ചുണ്ണാമ്പുകലില്ല് ഒരു കുന്നിന്റെ ചെരിവിൽ ആണ്. നിറ്മിച്ചിരിക്കുന്നതു. ഫ്രെഞ്ചു ചക്രവർത്തി ആയിരുന്ന  ലൂയി  പതിനാലാമന്റെ  അംഗരക്ഷകര് കൂടുതലും സ്വിസ്സ് പടയാളികള് ആയിരുന്നു.  ഫ്രെഞ്ച് വിപ്ലവം അതിന്റെ മൂറ്ദ്ധന്യത്തില് ആയിരുന്ന സമയം. വിപ്ലവത്തിന്റെ ആവേശത്തില്    ജനങ്ങൾ കൊട്ടാരവും  ചക്രവർത്തിയെയും ആക്രമിക്കുമെന്നു ഉറപ്പായി. അംഗരക്ഷകർ ചക്രവർത്തിയെ അറിയിച്ചു, “ജീവനു

അപകടമാണു, അങ്ങു തൽക്കാലത്തേക്കെങ്കിലും കൊട്ടാരത്തിൽ നിന്നു മാറുകയാണു നലത്ലു" അവര് അദ്ദേഹത്തെ ഉപദേശിച്ചു. എന്നാല് അദ്ദേഹം തന്റെ ജനങ്ങള് തന്നെ ഉപദ്രവിക്കില്ലഎന്നു പൂറ്ണ ബോദ്ധ്യത്തോടെ കൊട്ടാരത്തില് തന്നെ ഇരുന്നു. ലഹളകാര് ആവേശത്തില് കൊട്ടാരം ആക്രമിച്ചു, ചക്രവറ്ത്തിയെയും. ആയിരങ്ങളോടു പൊരുതി തങ്ങളുടെ സ്വാമിയെ രക്ഷിക്കാന് സ്വിസ്സ് പടയാളികൾ കിണഞ്ഞു പരിശ്രമിച്ചു. നൂറോ ഇരുനൂറോ അംഗരക്ഷക്കര്ക്കു ചക്രവറ്ത്തിയെ രക്ഷിക്കാന് ആയില്ല അവർ അദ്ദേഹത്തിനെ രക്ഷിക്കാനുള്ള ശ്രമത്തില് എലാല്ലവരും കൊലല്ലപ്പട്ടു. ഈ പടയാളികളുടെ ഓർമക്കായി പണി കഴിപ്പിച്ചതാണ് ഈ മരിക്കുന്ന സിംഹത്തിന്റെ പ്രതിമ. ദൈന്യമായ കണ്ണുകളുമായി കുന്തത്തില് കിടന്നു പിടഞ്ഞു മരിക്കുന സിംഹത്തിന്റെ ദയനീയ രൂപം പരിതാപകരം തന്നെ.

ഇവിടത്തെ മറ്റൊരു ആകറ്ഷണം പതിനാലാം നൂറ്റാണ്ടില് സ്ഥാപിച്ച ചാപല് ബ്രിഡ്ജ് (Chapel Bridge)എന്നറിയപ്പെടുന്ന പാലമാണു. മരത്തില് നിറ്മിച്ച ഈ പാലം ഇന്നും കേടുകൂടാതെ നിലനില്കുന്നു. ചുറ്റും പൂച്ചെടികള മറ്റും വച്ചു പിടിപ്പിച്ചു, പലത്തിന്റെ മേല്കൂരയില് ചിത്രപ്പണികളും മറ്റും ആയി ഒരു മുതു മുത്തച്ഛന്റെ ഗമയോടെ ആ പാലം ഇന്നും നഗരമദ്ധ്യത്തില് തന്നെ വിലസുന്നു.

### 9. ഇന്റർ ലേകെൻ : തടാകങ്ങൾകിടയിലെ നഗരം



ചിത്രം

ത്രം .27.ഇന്റർ ലെയ്കെൻ ഗ്രാമം ചിത്രം.28.ജുങ്ങ്ഫ്രാ കൊടുമുടി



ചിത്രം.29.തടാകം

സ്വിറ്റ്സെറ്ലാണ്ടു തടാകങ്ങളുടെയും താഴ്വരകളുടെയും തുരങ്കങ്ങളുടെയും നാടു ആയാണ് അറിയപ്പെടുന്നത്. രണ്ടു തടാകങ്ങളുടെ  ഇടയില് ഉള്ള ഒരു ഭംഗിയേറിയ നഗരം. പേരും അത് തന്നെ ,  തടാകങ്ങൾക്കിടയിലെ നഗരം. ( ഇന്റർ ലെയ്കെൻ ) . ബേറ്ണ് എന്ന പ്രവിശ്യയില് (കാണ്ടണ്) ഉള്ള ഒരു ചെറിയ മുനിസിപാലിറ്റി ആണു ഇത്. . അഗസ്റ്റീനിയന് വികാരിമാരുടെ ഒരു കോൺ വെന്റ് ആയാണു ഇതു ആദ്യം അറിയപ്പെട്ടതു. 1130 ഇലാണു ഇവറ്ക്കു വേണ്ടി ഒരു കോണ്വെന്റ് ഉണ്ടാക്കിയതു. 1528 വരെ ഇതു നിലനില്കുകയും ചെയ്തു. 1891 നു മുന്പു ഈ നഗരം ആര്മുളെ(Aarmuhle) എന്ന പേരില് ആണു അറിയപ്പെട്ടിരുന്നതു. സ്വിറ്റ്സെറ്ലാണ്ടിലെ മറ്റേതു നഗരത്തിലെയും പോലെ ഇവിടെയും വാച്ചു നിറ്മാണം ഒരു വ്യവസായം ആണെങ്കിലും ടൂറിസ്റ്റു കേന്ദ്രമായാണു അറിയപ്പെടുന്നതു. ബ്രീന്ശ് , തുണ് എന്നീ തടാകങ്ങളുടെ ഇടയില് ആണു ഈ  നഗരം  ആരേ (Aare) എന്ന നദി നഗരമദ്ധ്യത്തില് കൂടി ഒഴുകുന്നു. സമുദ്ര നിരപ്പില് നിന്നു 570 മീറ്ററ് ഉയരത്തിലാണു ഈ നഗരം. കഷ്ടിച്ചു 4.4 ച. കിലോമീറ്ററ് മാത്രം വിസ്തറുതി ഉള്ള ഈ നഗരത്തിന്റെ നാലില് ഒന്നു ഭാഗം കൃഷിക്കും മറ്റൊരു കാല് ഭാഗം കാടുകളും ആണു. ബാക്കി പകുതി ഭാഗം കെട്ടിടങ്ങളും റോഡുകളും മറ്റുമാണ്. ജനസംഖ്യ 5000 മാത്രം. ഇതിൽ തന്നെ കൂത്തലും വിദേശികള്.



ചിത്രം.30.ഗ്രാന്റ്ഹോട്ടൽ



ചിത്രം.31.ഹോട്ടൽസവോയ്

സഞ്ചാരികളാണു ഈ നഗരത്തിന്റെ നിലനില്പ്പ തന്നെ. പുറകില് ഭാണ്ഡവും തൂക്കി വരുന്ന (backpackers) സഞ്ചാരികള്ക്കു വേണ്ട പല തരം ഹോസ്റ്റലുകളും മറ്റു സൌകര്യവും ഇവിടെ ഒരുക്കിയിട്ടുണ്ടു. നഗരത്തില് താമസിച്ചു ട്രെയിനിലോ ബസിലോ നഗര പ്രാന്തങ്ങള് കാണാന് പോകാം. പാരച്യൂട്ടില് കയറാനും പാരഗൈഡ്ലിങ്ങിനും സൌകര്യം ഉണ്ടു. െളിഞ്ഞ കാലാവസ്ഥയില് മലയുടെ മുകളില് നിന്നു പാരച്യൂട്ടില് കയറി നഗര മദ്ധ്യത്തില് ഒരു മൈതാനത്തില് ഇറങ്ങാം. കൂടെ ഒരു സഹായി ഉണ്ടാവും. ഭയപ്പെടേണ്ട കാര്യം ഇല്ല. ചാർജു അല്പം കൂടുതൽ ആണെന്ന് മാത്രം. പൊതുവേ സഞ്ചാരികളുടെ നഗരം ആയത് കൊണ്ടു ഇത് സ്വാഭാവികം തന്നെ.





ചിത്രം 32.പാരാ ഗൈഡ്ലിന്ഗ് ചിത്രം 33. നഗരത്തിൽ നിന്ന് ദൃശ്യം

ആൽപസ് പർവതത്തിന്റെ ഒരു കൊടുമുടി ആയ ജുങ്ഫ്ര (Jungfra) കൊടുമുടി ഇവിടെ അടുത്താണ്. നഗരത്തിൽ നിന്ന് നോക്കിയാൽ മലകള്ക്കിടയിൽ ഇത് കാണാം. സെപ്തംബർ മാസത്തിൽ ആണ് ഇവിടത്തെ പ്രസിദ്ധമായ മാരത്തോൺ . പന്ത്രണ്ടു വര്ഷത്തില് ഒരിക്കല് ഇവിടെ നടത്തുന്ന ഒരു ഉത്സവം ആണു ഉണ്സ്പുണ് (Unnspun festival) ഫെസ്റ്റിവല്. സ്വിസ്സ് നാടന് കലകളുടെയും സംസ്കാരത്തിന്റെയും പ്രദര്ശനം

നടക്കുന്നു ഈ ഉത്സവത്തില്. കലെറ്റ്ലിയല് , ഗുസ്തി മുതലായ മത്സരങ്ങളും അരങ്ങേറുന്നു ഇവിടെ.

വേനല് കാലത്തു ഇവിടെ ഒരു സംഗീത മത്സരവും നടക്കാറുണ്ടു. നല്ല ഉച്ച സമയത്താണു ഞങ്ങള് അവിടെ എത്തിയതു. കഷ്ടിച്ചു ഒരു മണിക്കൂറ് മാത്രം സമയമേ അനുവദിച്ചിട്ടുള്ളൂ. നല്ല ചൂടുണ്ടു. ദാഹവും ഉണ്ടു. നോക്കിയപ്പോള് എല്ലാവരും തുറന്ന സ്ഥലത്തു ബിയറ് കുപ്പിയും ഗ്ലാസ്സുമായി ഇരിക്കുന്നു. ഒരു ചായയോ കാപ്പിയോ കിട്ടുമോ എന്നു നോക്കി അവിടെയൊക്കെ നടന്നു. ഒരു ഇന്ത്യന് റെസ്റ്റോറന്റിന്റെ ബോറ്ഡു കണ്ടു. അവര് നാലു മണിക്കു ശേഷമേ തുറക്കൂ. കയ്യില് ഉള്ള വെള്ളം കുടിച്ചു ദാഹം മാറ്റി കുറച്ചു ഫോട്ടോയും എടുത്തു. അൽപ സമയം ബാക്കിയുണ്ട്. വഴിയിൽ കണ്ട ഒരു കൌതുക വസ്തു വില്കുന്ന കടയിൽ കയറി. നമ്മുടെ ഗണപതിയും സരസ്വതിയും കൃഷ്ണനും ഒക്കെ എല്ലാം വില്കാനുണ്ടു. ചുമ്മാതെ വില ചോദിച്ചു. . വില കേട്ടപ്പോൾ തലകറങ്ങുന്ന പോലെ തോന്നി.  അവിടെ ഇല്ലാത്ത സാധനം വേണമെങ്കിൽ ഇന്ത്യയില് നിന്നു വേറെ വരുത്തി തരാം എന്നു കട ഉടമസ്ഥ പറഞ്ഞു. ഏതാനും ആഴ്ചകൾക്ക് മുമ്പ് ഇന്ത്യയിൽ വന്നവരാണ് ഞങ്ങളെന്നും സ്ഥിര താമസം അവിടെ ആണെന്നും പറഞ്ഞു കൂടുതല് വഷളാക്കാതെ ബസ്സില് കയറി.

## 10. എഞ്ചെൽ ബെർഗ് : സഞ്ചാരികളുടെ പറുദീസാ.




ചിത്രം 34. എഞ്ചെൽ ബെർഗ് ഗ്രാമം



ചിത്രം.35.അസ്ത്യുത്തരസ്യാം ദിശി.. ചിത്രം 36. ആല്പ്സോ നാമ നഗാധിരാജാ..

അടുത്ത യാത്ര സ്വിറ്റ്സെറ്ലാണ്ടിലെ ഏറ്റവും ഭംഗിയുള്ള സ്ഥലത്തേക്കാണു എന്നു ഗൈഡ് പറഞ്ഞപ്പോള് ആകാംക്ഷ കൂടി. ആദ്യം താഴ്വരയിലെ എഞ്ചെൽ ബെർഗ് എന്ന ഗ്രാമം, അടുത്ത ദിവസം റ്റിറ്റ്ലിസ് പർവതത്തിന്റെ ഉയരങ്ങളിലേക്കു. അവിടെയ്ക്കുള്ള യാത്ര തന്നെ വളരെ സന്തോഷമുണ്ടാക്കുന്നതാണു. ഒരു പക്ഷേ നമ്മുടെ ശബരിമലയിലേക്കോ

ഊട്ടിയിലേക്കോ ഉള്ള യാത്രപോലെ വളഞ്ഞു പുളഞ്ഞ താഴ്‌വരയില് കൂടിയുള്ള റോഡുകള് വഴിയുള്ള യാത്ര. കയറിയും ഇറങ്ങിയും. ഒരു വശത്ത് പച്ചപ്പിന്റെയും മറു വശത്ത് പർവത ശിഖരങ്ങളുടെയും ഭംഗി. ഭയം ഉണ്ടാക്കുന്ന കൊക്കകളും. കാളിദാസന് മേഘ സന്ദേശം എഴുതാൻ പ്രചോദനം കിട്ടിയ അന്തരീക്ഷം. കവിത്വം അയൽവക്കത്തു കൂടി പോലും പോകാത്ത ഞങ്ങളെപ്പോലുള്ളവർക്ക് പോലും കവിത തോന്നിപ്പിക്കുന്ന മായാബസാറ്.



ചിത്രം 37. ഹിമഗിരി മറ്റൊരു കാഴ്ച.

എൻജെല് ബെറ്ഗ് എന്നതു സ്വിറ്റ്സെറ്ലാണ്ടിലെ ഒബാള്ദെന് (Obalden) എന്ന കാന്റനിലെ ഒരു ചെറിയ ഗ്രാമം ആണ്. ബനഡിക്ടൻ വികാരികളുടെ ഒരു മൊണാസ്റ്റെരി മധ്യകാലഘട്ടത്തില് അവിടെ ഉണ്ടായിരുന്നു . ഇന്ന് ഇത് പ്രസിദ്ധമായ മഞ്ഞുകാല വിനോദകേന്ദ്രമാണു. മഞ്ഞുകാല ഒളിമ്പിക്സ് പല പ്രാവശ്യം ഇവിടെ നടന്നിട്ടുണ്ടു. സ്കിയിങ്ങിനും (skiing) ശുദ്ധ വായുശ്വസിക്കാനും മാത്രം ഇവിടെ വരുന്നവരുണ്ടത്രേ. സഞ്ചാരികളെ മഞ്ഞു കാലത്തും വേനൽ കാലത്തും എൻജെല് ബെറ്ഗ് ആകര്ഷിക്കുന്നു.



ചിത്രം.38 മേഘങ്ങൾ ചുംബിക്കുന്ന പർവത ശിഖരം

സുമാറ് 75 ച് കിമീ മാത്രം വിസ്തൃതി ഉള്ള ഈ ഗ്രാമത്തിലെ ജനസംഖ്യ 4000 ഇല് അധികം അല്ല അതില് തന്നെ 20% അധികം വിദേശികള്. മധ്യ സ്വിറ്റ്സെറ്ലാണ്ടിലെ ഉറ്ണെര് ആല്പ്സ് (Urner Alps)താഴ്വരയിലാണു എന്ചെൽ ബെർഗ് . ശരാശരി സമുദ്രനിരപ്പില് നിന്നു 3070 മീറ്ററ് ഉയരത്തിലാണു ഈ ഗ്രാമം. ആല്പ്സ് പറ്വതം കൊണ്ടു ചുറ്റപ്പെട്ട ഈ ഗ്രാമം ആല്പ്സ് പറ്വതത്തിലെ ഏറ്റവും ഉയരം കൂടിയ കൊടുമുടി ആയ റ്റിറ്റ്ലിസ് (Mount Titlis) ശിഖരത്തിനു തൊട്ടു താഴെയാണ്. ടിട്ട്ലിസ് ശിഖരത്തിന്റെ ഉയരം 3239 മീറ്റര്, സ്കിയിങിന്റെ മെക്ക എന്നറിയപ്പെടുന്ന ഇവിടെ സ്കീയിങിന്റെ ലോകകപ്പു മത്സരം നടക്കുന്നു. സ്കിയിങിനു അനുകൂലമായ കാലാവസ്ഥയില് ഇവിടത്തെ ഹോട്ടലുകള് എല്ലാം ആറുമാസം മുമ്പു വരെ പൂറ്ണമായി ബുക്കു ചെയ്തു കഴിയും. ഞങ്ങളുടെ താമസം അവിടെ ഉള്ള ഒരു സ്റ്റാറ് ഹോട്ടലിൽ തന്നെ, റമദാന് എന്നാണ് പേര്. ഇന്ത്യൻ ഭക്ഷണവും കിട്ടും. ഗണപതിയുടെയും ശിവപാർവതിമാരുടെയും ചെമ്പില് ഉള്ള വലിയ പ്രതിമകള് ആണു ഞങ്ങളെ സ്വീകരിച്ചതു. തനി ഇന്ത്യന് അന്തരീക്ഷം . ചന്ദ്രനില് ചെന്നാലും നമ്മുടെ നാടന് ചായയും പൊറോട്ടയും കോഴി ബിരിയാണിയും വില്കാന് മലയാളികള് ഉണ്ടാവും എന്നു തമാശ പറയാറുണ്ടല്ലോ, ഇവിടെയും അങ്ങനെ തന്നെ. ഞങ്ങളുടെ കാരവന് ഇങ്ങോട്ടു എത്തിയിട്ടില്ല എന്നാലും ഭക്ഷണം കുശാല് തന്നെ. നേരത്തെ ഭക്ഷണം കഴിഞ്ഞു അടുത്ത ദിവസത്തെ മലകയറ്റത്തെ ഓർത്തു കൊണ്ടു. നല്ല തണുപ്പും ഉണ്ട്.





ചിത്രം 39  ഒരു ഹോട്ടൽ          ചിത്രം 40. . ഹോട്ടലിന്റെ മുൻപിലെ പ്രതിമ

## 11, ടിട്ട്ലിസ് പർവതം: ആൽപ്സിലെ  കൊടുമുടി




ചിത്രം .41.കേബിൾ കാറിലേക്ക് സ്വാഗതം

ആൽപസ് പർവതം യൂറോപ്പിന്റെ മുക്കാല് ഭാഗവും നീണ്ടു കിടക്കുന്നു, നമ്മുടെ ഹിമവാന് വടക്കേ അതൃത്തിയില് നീണ്ടു നിവറ്ന്നു കിടക്കുന്നതുപോലെതന്നെ. ആൽപ്സിന്റെ  ഭാഗം ഓരോ രാജ്യത്തിലും വേറെ വേറേ പേരില് അറിയപ്പെടുന്നു. സ്വിറ്റ്സെര്ലാണ്ടില് ഏഞ്ചല്ബെറ്ഗ് എന്ന കൊച്ചു ഗ്രാമത്തിനു തൊട്ടു മുകളില് ആണു റ്റിറ്റ്ലിസ് പർവതത്തിന്റെ  ശിഖരം.  . വറ്ഷത്തില് മിക്കവാറും സമയം മഞ്ഞില് മൂടി കിടക്കുന്ന ഒരു കൊച്ചു ഹിമവാന് തന്നെ. ഞങ്ങള് അവിടെ ചെന്നപ്പോൾ വേനല്കാലമാണെങ്കിലും പർവതം  ഹിമത്താല് മൂടി കിടക്കുന്നു,  കാലാവസ്ഥ അത്രക്കനുകൂലമല്ലഎന്ന് തോന്നി. മഞ്ഞും ഇടക്കിടക്ക്  മഴയും. എതായാലും  ആശ വെടിഞ്ഞില്ല

സമുദ്രനിരപ്പില് നിന്നും 10020 അടി അഥവാ 3200 മീറ്റർ ഉയരത്തിൽ ഉള്ള റ്റിറ്റ്ലിസ് ശിഖരത്തിലേക്കു കേബിള് കാറ് വഴിയാണ് യാത്ര. ലോകത്തിലെ ഏറ്റവും ഉയർന്ന കേബിൾ കാർ യാത്ര മൂന്നു ഘട്ടങ്ങളിലായാണ് രൂപകൽപന ചെയ്തിരിക്കുന്നത്. പർവതത്തിന്റെ ഉന്നതങ്ങളിലേക്കു നമ്മളെ എത്തിക്കുന്ന .ആദ്യത്തെ കേബിള്കാറില് കുറച്ചു പേറ്ക്ക് മാത്രമേ യാത്ര ചെയ്യാനാവൂ, പരമാവധി 8 പേര്. രണ്ടാമത്തെതില് 30 പേറ്ക്കു വരെ യാത്ര ചെയ്യാം. പച്ച വിരിച്ച താഴ്വരയ്കു മുകളില് കൂടി ആണു ആദ്യ ഘട്ടത്തിലെ യാത്ര. ഉയരത്തിലേക്കു പോകുംപോള് കേബിള് കാറ് കുമ്മായം വാരി വിതറിയ പോലെ മഞ്ഞുവീണ മലഞ്ചെരിവിന്റെ മുകളില് കൂടി യാത്രചെയ്യുന്നു. ഗോണ്ടാലോ എന്നറിയപ്പെടുന്ന ആദ്യ ഘട്ടകേബിള് കാറില് നിന്നിറങ്ങി അടുത്ത രണ്ടാം ഘട്ടത്തില് ഉള്ള റോട്ടാറ് എന്ന നാല്പതു പേരേ വഹിക്കുന്ന കൂറ്റന് കേബിള് കാറില് കയറണം. കേബിള് കാറില് നിന്നിറങ്ങിയാല് മുകളില് ഒരു റെസ്റ്റോറന്റുള്പെടെ എല്ലാ സൌകര്യവും ഉണ്ടു. ഞങ്ങള് ചെല്ലുന്ന ദിവസം സാമാന്യം മഴ ഉണ്ടായിരുന്നു. താഴെ നിന്നുള്ള കാഴ്ച അത്ര വ്യക്തമല്ലായിരുന്നു എങ്കിലും, ഉച്ച ആയപ്പൊള് പ്രകൃതി തെളിഞ്ഞു. ഹിമം നിറഞ്ഞ പറ്വത ശിഖരങ്ങള് വ്യക്തമായി കാണാന് കഴിഞ്ഞു. കേബിള് കാറ് ഇറങ്ങിയ ശിഖരത്തില് നിന്നും, ഐസ് സ്കേയ്റ്റിങിനു അല്പം അകലെയുള്ള ഗേസ്ലരിന്റെ (ഉറഞ്ഞ ഹിമാനദി) മറ്റൊരു കേബിൾ കാറിൽ യാത്ര ചെയ്യാം. കളിക്കാനും സ്കേറ്റിങിനും എല്ലാം സൌകര്യമുള്ള ഒരു നിരപ്പായ സ്ഥലം ഗേസ്ല്യറിന്റെ മുകലില് ഉണ്ടു. അവിടെ പോകാൻ ഭയമുള്ളവർക്ക് കേബിൾകാറ് നിന്ന സ്ഥലത്തിനടുത്തു തന്നെ ഉണ്ടു.







ചിത്രം 42.ഏറ്റവുംഉയരത്തിൽ ചിത്രം.43.കേബിൾകാറിന്റെ അവസാനം

മഞ്ഞുകട്ട കൊണ്ടുള്ള ഭിത്തികള് ഉള്ള ആ ഗുഹയില് കൂടി നടന്നു നീങ്ങാം, ഫോട്ടോ എടുക്കാം. . ഏറ്റവും ഉയരത്തില് ഒരു റെസ്റ്റോറന്റിലെന്ന പോലെ നിരപ്പായ തറയില് ബെഞ്ചുകള് ഇട്ടിരുന്നു. കാണികള്ക്കു ഇരുന്നു പ്രകൃതിഭംഗി ആസ്വദിക്കാനുള്ള സൌകര്യം.

എന്നാല് ഞങ്ങള് ചെന്നപ്പോള് ഈ ബെഞ്ചുകളുടെ മുകളില് നാലിഞ്ചോളം മഞ്ഞു വീണിരുന്നു. ഐസുപാളികളാകുന്നതിനു മുന്പു പൊടി മഞ്ഞുപയോഗിച്ചു ഹിമമനുഷ്യനെയൊ മറ്റോ ഉണ്ടാക്കി കളിക്കാന് പറ്റിയ പരുവം. നമ്മുടെ കയ്യില് മഞ്ഞു വാരി എടുത്താല് പെട്ടെന്നു വെള്ളം ആവും. കുറെ കൂടുതല് വാരി എടുത്തു ഉരുളകള് ആക്കിയാല് മണ്ണു കൊണ്ടു രൂപങ്ങള് ഉണ്ടാക്കുന്നതു പോലെ പല രൂപങ്ങളും ഉണ്ടാക്കാം. താപനില പൂജ്യത്തില് താഴെ പത്തോ ഇരുപതോ ആണു. അല്പം ആസ്ത് മായുടെ ശല്യം ഉള്ള ശ്രീമാന് പോലും മഞ്ഞില് കളിക്കാന് തയ്യാറായി, വായും മുഖവും എല്ലൂ മൂടി കെട്ടിക്കൊണ്ടാണെങ്കിലും. നമ്മുടെ നാട്ടില് ഡിസംബറ് മാസത്തില് പോലും മഞ്ഞുണ്ടെന്നു പറയാമെന്നലാല്ലതെ ഇവിടത്തെപോലെയുള്ള മഞ്ഞു ശീതീകരിണിയുടെ തട്ടില് മാത്രമേ കാണാന് കഴിയുകയുള്ളല്ലോ, തണുപ്പു രാജ്യത്തു ജോലി ചെയ്യുന്ന കുട്ടികള്ക്കു ഇതൊരു പുതുമയലെല്ലിലും ഞങ്ങള്ക്കു ഇതു വളരെ അപൂറ്വ്വമായ അനുഭവം ആയി.

തണുപ്പു തീരെ സഹിക്ക വയ്യാതെ ആയപ്പോള് റെസ്റ്റോറന്റില് കയറി , ചൈനക്കാരാണു റെസ്റ്റോറന്റു നടത്തുന്നതു. നല്ലകടുപ്പത്തില് കാപ്പി കിട്ടി. ചൂടു കാപ്പി കുടിച്ചാല് ഇത്ര ഉണറ്വുണ്ടാകുമെന്നു ഇപ്പോഴാണു മനസ്സിലായതു. ഭിത്തിയില് നോക്കിയപ്പോള് അവിടെയും നമ്മുടെ ഐശ്വര്യാറേയുടെ പരസ്യം ലോന്ജിന്സ് എന്ന സ്ഥാപനത്തിന്റെ ഘടികാരം വില്കാനുള്ള പരസ്യം. ആ സാഹചര്യത്തില് നമ്മുടെ ദേശീയപതാക കാണുന്നതുപോലെ സന്തോഷമുണ്ടായി. പരസ്യമാണെങ്കിലെന്തു, നമ്മുടെ നാടിന്റെ അഭിമാനം അവിടെയും ഉയറ്ത്തുന്ന ദൃശ്യം എപ്പോഴും ആഹ്ലാദകരം തന്നെ.






ചിത്രം 44.ചൂടുകാപ്പി ചിത്രം.45. ഐശ്വര്യറായ് പരസ്യത്തിൽ

സമയം പോകുന്നതു അറിയുന്നേ ഇല്ല.തിരിച്ചുപോകാന് സമയം ആയി. എല്ലാവരും കൂടി കേബിള് കാറിലേക്കു തിരിച്ചെത്തി . തിരിച്ചിറക്കവും നയനാനന്ദകരം തന്നെ. . കേബിള് കാറ് ഇറങ്ങുന്ന വഴിയില് പൂറ്ണമായും മരത്തില് നിറ്മിച്ച ഒരു വീട്. . അതു ഒരു ഹോട്ടല് ആണത്രേ .

താഴോട്ടിറങ്ങുംപോൾ ചുറ്റും പച്ച പുതച്ചു കിടക്കുന്നു. എഞ്ചെല്ബെറ്ഗ് എന്ന ഗ്രാമത്തിന്റെയും ഒരു വിഹഗ വീക്ഷണം കിട്ടുന്നു. താഴെ ഇറങ്ങിയപ്പോള് ഒരു മൊബയില് റെസ്റ്റോറന്റില് നമ്മുടെ ചൂടു ഉഴുന്നു വടയും ചായ കാപ്പികളും തയ്യാറ്. രുചികരമായ ഭക്ഷണം. അതും വാങ്ങി കഴിച്ചു നമ്മുടെ വാഹനത്തിലേക്കു കയറി. ജീവിതത്തിലെ അത്യപൂർവം ആയ മറ്റൊരു അനുഭവം കൂടി അങ്ങനെ പൂറ്ത്തിയായി.



46.മരത്തിൽ നിർമിച്ച ഹോട്ടൽ



ചിത്രം.47. മഞ്ഞു നിറഞ്ഞ മല ചിത്രം.48. ഇത്ര ഉയരത്തിലും ബുൾഡോസര്?



ചിത്രം.49.ഗേസ്ല്യർ ( ഐസ്) ഗുഹ ചിത്രം.50. ഇറങ്ങുമ്പോൾ കാണുന്ന തടാകം

## 12. ടിറ്റ് ലിസിൽ നിന്ന് ജെനീവയിലെക്കുള്ള യാത്ര.



ചിത്രം.51 ആല്പ്സിലെഅസ്തമനം

സ്വിറ്റ്സെര്ലാണ്ടിന്റെ പ്രകൃതി ഭംഗി യാത്രയിലും ആസ്വദിക്കാവുന്നതാണു. പര്വതശിഖരം കയറി കൊടും തണുപ്പു സഹിച്ചെങ്കിലും ഉന്മേഷവാന്മാരായി ഞങ്ങള് സ്വിറ്റ്സെര്ലാണ്ടിലെ മറ്റൊരു പ്രധാന നഗരവും ഐക്യരാഷ്ട്ര സഭയുടെ ആസ്ഥാനവും ആയ ജെനീവയിലേക്കു തിരിച്ചു. നീണ്ട യാത്രയാണു. കഷ്ടിച്ചു ഒരു മണിക്കൂറ് മാത്രം ജെനീവയില് ചിലവഴിക്കാന് കഴിയണം, രാത്രി ആകുന്നതിനു മുന്പു. താമസം ജെനീവയില് ആണു. രാവിലെ തന്നെ പാരീസിലേക്കു പുറപ്പെടാം എന്ന കണക്കുകൂട്ടലില്. ക്ഷേ ഇത്തരം നീപ ണ്ട യാത്രകളില്, നല്ല ഒന്നാംതരം റോഡും വാഹനവും ഉണ്ടെങ്കിലും എല്ലു പ്രതീക്ഷക്കൊത്തു നടക്കണമെന്നില്ലല്ലോ. ഞങ്ങളുടെ യൂറോപ്പുയാത്രയുടെ നാലാം ദിവസം അതു തന്നെ സംഭവിച്ചു.

സ്വിറ്റ്സെര്ലാണ്ടിന്റെ തലസ്ഥാനമായ ബേര്ണിലേക്കുള്ള ഹൈവേയില് കൂടി ഞങ്ങളുടെ ബസ് 150 കി മീറ്റർ കൂടുതൽ വേഗത്തില് യാത്ര ചെയ്യുകയാണു. ലണ്ടനില് നിന്നു പുറപ്പെട്ടപ്പോള് ഉണ്ടായിരുന്ന ഡ്രൈവറ് മാറിയിരുന്നു. അതുകൊണ്ടു ഞങ്ങള്ക്കു യാതൊരു അസ്വാസ്ഥ്യവും ഇതുവരെ ഉണ്ടായില്ല. ഞങ്ങള്ക്കു കിട്ടിയ ഇരിപ്പിടം പിന്സീറ്റില് ആയിരുന്നെങ്കിലും ശ്രീമാന് വാഹനങ്ങളുടെ പോക്കു ശ്രദ്ധിക്കുന്നുണ്ട്. പെട്ടെന്ന് ഞങ്ങളുടെ വാഹനം ഒന്ന് വെട്ടിച്ചതായി തോന്നി. മുൻപിൽ ഒരു ജങ്ക്ഷനിൽ വെച്ച് ഒരു കാർ പെട്ടെന്ന് ഇടതു ഭാഗത്തേക്കു വെട്ടിച്ചുമാറി സൂചന ഇട്ടു നിമിഷങ്ങൾക്കകം പെട്ടെന്ന് ഇടത്തേക്കു നീങ്ങുന്നതും കണ്ടു,. ചെറിയ രീതിയിൽ വണ്ടി ഒന്ന് കുലുങ്ങുകയും ചെയ്തു. കുറച്ചു കൂടി മുന്പോട്ടു നീങ്ങിയപ്പോള് ഞങ്ങളുടെ വാഹനം വഴിയില് നിർത്തി. ഹൈവേയിൽ നിറുത്താൻ പാടില്ലാത്തയിടത്തിൽ വണ്ടി നിറുത്തിയപ്പോൾ തന്നെ ഏതോ പന്തികേട് തോന്നി. ഡ്രൈവറും ടൂർ മാനേജരും ഇറങ്ങി വണ്ടിയുടെ വലതു ഭാഗം

പരിശോധിക്കുന്നതും ആരോടോ സംസാരിക്കുന്നതും കണ്ടു. കണ്ടു. അല്പ സമയം കഴിഞ്ഞു ഞങ്ങള് യാത്ര തുടറ്ന്നു. പത്തു മിനുട്ടു കഴിഞ്ഞില്ലസൈറന് മുഴക്കിക്കൊണ്ടു സ്വിസ്സ് ട്രാഫിക് പോലീസിന്റെ വണ്ടി ഞങ്ങളെ തടഞ്ഞു അടുത്തുള്ള സർവീസ് സ്റേഷനിലേക്ക് കൊണ്ടുപോയി നിറുത്താന് ഡ്രൈവറോടു ആവശ്യപ്പെട്ടു. ഹൈവേയില് വണ്ടി നിറുത്താന് പാടില്ലാത്തിടത്തു നിറുത്തിയതിനാണോ, അറിയില്ല കുറച്ചു മുമ്പ് പെട്ടെന്ന് വലത്തേക്ക് നീങ്ങിയ കാറിന്റെ ഡ്രൈവർ പരാതി പെട്ടതനുസരിച്ചു വന്നതാണ് പോലീസുകാര്.

മുൻപ് പറഞ്ഞ കാറിൽ ബസു തട്ടിയിരുന്നു. അതിന്റെ ഡ്രൈവർ പരാതിപ്പെട്ടതനുസരിചായിരുന്നു പോലിസ് വന്നത്. വിദേശ രാജ്യമാണെങ്കിലും ആദ്യം പരാതിപ്പെടുന്നവൻ മര്യാദക്കാരൻ മിണ്ടാതെ പോകുന്നവൻ കുറ്റക്കാരൻ അത് തന്നെ രീതി. രസം പിന്നീടാണ്. ഞങ്ങളുടെ പുറകെ വന്ന ട്രാഫിക് പോലീസു ഒരു സ്ത്രീ . അവർക്ക് ഇന്ഗ്ലീഷ് ഭാഷ തീരെ അറിയില്ല( പൊതുവേ യൂറോപ്പ് വൻകരയിൽ മുഴുവൻ ഇന്ഗ്ലിഷ് പരിചയം വളരെ കുറവാണ്, ഫ്രെഞ്ചു ഭാഷയാണ് തമ്മിൽ ഭേദം) നമ്മുടെ ഡ്രൈവർക്ക് സ്വിസ് ഭാഷയും തീരെ അറിയില്ല മാനേജറ്ക്കും സ്വിസ്സ് ഭാഷയില് രണ്ടു വാക്കു പോലും അറിയില്ല ഏതായാലും എങ്ങനെയൊക്കെയോ അവരോടു വിവരം പറഞ്ഞു. കാറിന്റെ ഡ്രൈവര് സിഗ്നല് ഇടാതെ പെട്ടെന്നു കാറ് ഇടത്തേക്കു എടുത്തപ്പോഴാണു ചെറുതായി വണ്ടി തട്ടിയതു, ഞങ്ങളുടെ വണ്ടിയുടെ വശവും മറ്റും കാണിച്കപ്പോള് അവറ്ക്കു കാര്യം മനസ്സിലായി എന്നു തോന്നുന്നു പക്ഷേ ഭാഷയുടെ പ്രശ്നം കൊണ്ടാണെന്നു തോന്നുന്നു, അവര് അവരുടെ ഉയറ്ന്ന പോലീസ് ആപ്പീസര്മാരെ വിളിച്ചു ഉപദേശം ആരാഞ്ഞു. അവര് ഉടന് തന്നെ നാലുപേര് സ്ഥലത്തെത്തി കേസ് ഏറ്റെടുത്തു, പാവം പെണ്പോലീസ് പോകുകയും ചെയ്തു. ഇനിയാണു ശരിയായ പരിപാടി. വന്നയാളില് ഒരാള് ഇറങ്ങിയപാടെ ഒരു ഉപകരണം ഡ്രൈവറുടെ വായില് വച്ചു ശ്വസിക്കാന് ആവശ്യപ്പെട്ടു. ഡ്രൈവര് മദ്യപിച്ചിട്ടുണ്ടോ എന്നു നോക്കി .ഇല്ലഎന്നു തെളിഞ്ഞു എങ്കിലും വന്ന സീനിയറ് പോലീസ് ഉദ്യോഗസ്ഥര് ഡ്രൈവറെ ചോദ്യം ചെയ്യാന് തുടങ്ങി. മിക്കവാറും ഈ സംഭവം ബസ്സില് ഇരുന്നു കണ്ടുകൊണ്ടിരുന്ന ശ്രീമാനും മറ്റുള്ളവരും ഡ്രൈവരുടെ കുറ്റം അല്ലഎന്നു വാദിക്കാന് നമ്മുടെ ഇന്ത്യയിലെ സ്റ്റൈലില് തുടങ്ങി. എന്നാല് ടൂറ് മാനേജറ് ഞങ്ങളെ വിലക്കി, വന്ന പോലീസുകാര് ഡ്രൈവറെയും കൂട്ടി സെറ്വീസ് സ്ടേഷനിലെ പോലീസ് മുറിയിലേക്കു പോയി, പരിഭാഷപ്പെടുത്താന് ഒരു സഹായിയെയും വിളിച്ചു വരുത്തി. ഞങ്ങള് കാത്തിരുപ്പു തുടങ്ങി. മണിക്കൂറ് ഒന്നായി, രണ്ടായി, നേരം സന്ധ്യയാകുന്നു, മൂന്നു മണിക്കൂറോളം ആകുന്നു. അപ്പോള് അവര് ഇറങ്ങി വന്നു, ഡ്രൈവറ് രോഷാകുലനായി പറയുന്നു, അവറ്ക്കു കാര്യം മനസ്സിലായി എന്നാല് കേസ് തീരുമാനം ആകുന്നതുവരെ സുരക്ഷാ നിക്ഷേപമായി 700 യൂറോ കെട്ടിയാല് മാത്രമേ വണ്ടി വിടുകയുള്ളത്രേ.മറ്റേ ഡ്രൈവറുടെ മൊഴി എടുത്തതിനു ശേഷം കുറ്റം അയാളുടെയാണെന്നു ഉറപ്പായാല് പണം

മടക്കിക്കിട്ടും എന്നു അവര് പറയുന്നു. പക്ഷേ നമ്മുടെ ഡ്രൈവര് പണം കെട്ടാന് തയ്യാറല്ല കാരണം വ്യക്തം,, അയാളുടെ ഈ ട്രിപ്പിന്റെ ആകെ സമ്പാദ്യം കൊടുത്താലും ഇതാവുകയില്ല.അവസാനം മുന്നൂറു യൂറോ ടൂറ് മാനേജറ് കെട്ടിയതിനു ശേഷം നാലു മണിക്കൂറോളം വൈകിവണ്ടിവിട്ടു. നമ്മുടെ നാട്ടിലെ പതിവു തന്നെ ഇവിടെയും എന്നു ഞങ്ങള് പറഞ്ഞു. റോഡില് ഒരു അപകടം ഉണ്ടായാല് ആരാണു കുറ്റവാളി എന്നതല്ല ആദ്യം പരാതി കൊടുക്കുന്ന ആളാണല്ലൊ നിരപരാധി. നമ്മുടെ ഡ്രൈവര് വണ്ടി നിറുത്തി ഇട്ടപ്പോള് തന്നെ തന്റെ മുതലാളിയെ വിളിച്ചു എന്നും, എന്താണു ചെയ്യേണ്ടതെന്നു ഉപദേശം ചോദിച്ചു എന്നും പറയുന്നു. വണ്ടിക്കു വലിയ കേടൊന്നും ഇല്ലെങ്കില് നിങ്ങള് പോന്നോളൂ എന്നു പറഞ്ഞത്രേ. പക്ഷെ ഇത്തരം സന്ദറ്ഭങ്ങളില് ആദ്യം പോലീസിനെ അറിയിക്കേണ്ട കടമ അയാള് മറന്നു, അക്കാരണത്താല് തന്നെ മറ്റെയ്യാള് പരാതി കൊടുത്തപ്പോള് ഞങ്ങളുടെ ഡ്രൈവര് കുറ്റക്കാരന് ആകുകയും ചെയ്തു. നാട്ടിലും നടക്കുന്നത് ഇത് തന്നെയല്ലേ സ്ഥിരം പരിപാടി വണ്ടി കൊണ്ടിടിച്ചിട്ടു വെറുതെ കിടന്ന വണ്ടിയുടെ ഡ്രൈവറോടു തട്ടിക്കയറുന്ന പരിപാടി. എവിടെ ആയാലും പാവങ്ങള്ക്കു ജീവിക്കാന് ബുദ്ധിമുട്ടുതന്നെ, ആദ്യം ആക്രമിക്ക്ന്നവന് നിരപരാധി, ആക്രമിക്കപ്പെടുന്നവന് കുറ്റവാളി, കുറ്റം ആരുടെയായാലും.

.ഏതായാലും സെർവീസ് സ്ടെഷനില് നിന്നു കിട്ടിയ കാപ്പിയും ബിസ്കറ്റുംതിന്നു എട്ടുമണി ആയപ്പോള് പുറപെട്ടു ഞങ്ങള് ഹോട്ടലില് എത്തിയപ്പോള് ഒരു മണി രാത്രി . വിശപ്പും കെട്ടു ഭക്ഷണവും തണുത്തുറഞ്ഞു.കൂടെയുള്ള കുഞ്ഞുങ്ങൾ തളർന്നുറങ്ങിക്കഴിഞ്ഞിരുന്നു. ഇത്തരം യാത്രകളില് അതാതു രാജ്യങ്ങളിലെ പോലീസിനെ യഥാസമയം വിവരം അറിയിക്കേണ്ടതു അവിടത്തെ പൌരന്മാരെക്കാള് വിദേശികളുടെ ഉത്തരവാദിത്വം ആണെന്നു ഒരിക്കല് കൂടി വ്യക്തമായി. നാടുകാർക്ക് കിട്ടുന്ന പരിഗണന വിദേശികൾക്ക് കിട്ടുമെന്ന് പ്രതീക്ഷിക്കുക വയ്യല്ലോ

## 13 : ജെനീവ:; ഐക്യരാഷ്ട്ര സഭയുടെ നഗരം



ചിത്രം 52.പുഷ്പങ്ങൾ കൊണ്ടുള്ള ക്ലോക്ക്

സ്വിസ്സ് പോലീസിന്റെ കസ്റ്റഡിയില് നിന്നു ഞങ്ങളുടെ ഡ്രൈവറെ രക്ഷപ്പെടുത്തി രാത്രി വളരെ വൈകി ജെനീവ നഗരത്തിന്റെ പ്രാന്തപ്രദേശത്തുള്ള ഹോട്ടലില് എത്തി അല്പം വിശ്രമിക്കാന് കഴിഞ്ഞു. പതിവുപോലെ പ്രഭാത ഭക്ഷണം കഴിഞ്ഞു നഗരം കാണാൻ പുറപ്പെട്ടു. ജെനീവ നഗരവും സ്വിറ്റ്സെറ്ലാണ്ടിലെ മറ്റേതൊരു നഗരം പോലെയും സുന്ദരമായ നഗരം ആണു. ജനസംഖ്യയില് രണ്ടാം സ്ഥാനത്താണു ജെനീവ.. നദി ജെനീവാ റോൺതടാകത്തിലേക്കു ചേരുന്ന സ്ഥലത്താണു ഇന്നത്തെ ജെനീവ നഗരം. നഗരത്തിന്റെ ഒരു ഭാഗം ഫ്രാൻസിലും മറ്റേ ഭാഗം സ്വിറ്റ്സെറ്ലാണ്ടിലും ആണു. ജനസംഖ്യ 2008 ഇല് 1,86,825 ആയിരുന്നു. 1825 ഇല് നെപ്പൊളിയന് ചക്രവറ്ത്തിയുടെ പതനത്തിനു ശേഷം ആണു ജെനീവ സ്വിറ്റ്സേറ്ലാണ്ടിന്റെ ഭാഗം ആയത. യുദ്ധത്തിനു ശേഷം 30,000 ലധികം ഫ്രെഞ്ചുകാര് ജെനീവയില് തൊഴില് തേടി എത്തി

ജെനീവയിൽ ഇന്ന് മുന്നൂറിലധികം അന്താരാഷ്ട്ര *സംഘടനകളുടെ* ആഫീസുകൾ പ്രവറ്ത്തിക്കുന്നു. ഇവിടത്തെ ജനങ്ങളില് മൂന്നില് ഒന്നോളം വിദേശികള് ആണ്. ഐക്യരാഷ്ട്ര സംഘടനയുടെ ഉപസംഘടനകളായ ലോക ആരോഗ്യ സംഘടന (WHO) , ലോക ബാലവിദ്യാഭ്യാസ സാംസ്കാരിക സംഘടന (UNICEF), റെഡ് ക്രോസ്സ് (Red Cross)സംഘടന, എന്നിവ ഇവയില് ചിലതാണു. തികച്ചും ഒരു ലോക നഗരമായാണു ജെനീവ സിറ്റി കണക്കാക്കപ്പെടുന്നതു. അനേകം അന്താരാഷ്ട്ര സംഘടനകള് ഇവിടെ പ്രവറ്ത്തിക്കുന്നതു കൊണ്ടു ഇതു നയതന്ത്രജ്ഞതയുടെ നഗരമായി കണക്കാക്കപ്പെടുന്നു. ലോക റെഡ് ക്രോസ്സ് സംഘടനയുടെയും ആസ്ഥാനമാണു ജെനീവ. യുദ്ധ തടവുകാരോടു എങ്ങനെ പെരുമാറണമെന്ന നിറ്ദേശങ്ങള് അടങ്ങുന്ന ജെനീവ കണ് വെന്ഷന് (Geneva Convention)ഇവിടെ വച്ചാണു ലോക രാഷ്ട്രങ്ങള്

അംഗീകരിച്ചതു. ടോക്കിയോ (Tokyo), ചിക്കാഗോ (Chicago), ഫ്രാങ്ക്ഫര്ട്ട് (Frankfurt) സിഡ്നി (Sydney) എന്നീ നഗരങ്ങള്ക്കു പിന്നില് ലോകത്തിലെ അഞ്ചാമത്തെ സാമ്പത്തിക നഗരമായും ജെനീവ കണക്കാക്കപ്പെടുന്നു. ‘സമാധാനത്തിന്റെ ലോക തലസ്ഥാനം‘ എന്ന അപരനാമം ഉള്ള ഈ നഗരം ജീവിത സൌകര്യങ്ങളില് ലോകത്തിലെ മൂന്നാമത്തെതാണു.






ചിത്ര 53. യുദ്ധ സ്മാരകം     ചിത്രം 54. ജനീവാ തടാകം

ഇവിടത്തെ കാഴ്ചകളില് പ്രധാനമായുള്ളതു ജെനീവ തടാകം, തടാകത്തിലെ ജലധാര, പുഷ്പങ്ങള് കൊണ്ടു നിറ്മിച്ച ഘടികാരം, ഐക്യരാഷ്ട്ര സഭയുടെ ആസ്ഥാനം എന്നിവയാണു. ആദ്യം ഞങ്ങള് പുഷപ ഘടികാരത്തിന്റടുത്തേക്കു തന്നെ പോയി. ശരിക്കും കൃത്യസമയം കാണിക്കുന്ന ഒരു ഘടികാരം പുഷ്പങ്ങള് കൊണ്ടു തന്നെ നിറ്മിച്ചിരിക്കുന്നു. മണിക്കൂറ് മിനുട്ടു സൂചികള് കൃത്യമായി സമയം കാണിക്കുന്നുണ്ടു. വിവിധ നിറങ്ങളുള്ള പുഷ്പങ്ങള് സുന്ദരമായി യോജിപ്പിച്ചു കൊണ്ടു. എല്ലാ കാലാവസ്ഥയിലും ഇതു ഇങ്ങനെ നില്ക്കുമോ എന്നു സംശയം തോന്നാം, എങ്കിലും.

ഇതിനു വളരെ അടുത്തു തന്നെ ഒരു പാറ്ക്കുണ്ടു. ഫ്രാങ്കോ പ്രഷ്യന് യുദ്ധത്തിന്റെ അവസാനത്തില് ഫ്രാന്സും പ്രഷ്യയുമായുണ്ടാക്കിയ സന്ധിയുടെ ഓറ്മക്കായി ഉണ്ടാക്കിയ രണ്ടു സ്ത്രീകളുടെ പ്രതിമകള് കാണാം. ഗ്രീക്കു ദേവതയായ വീനസിന്റെ രൂപ സാദൃശ്യം തോന്നാം എങ്കിലും സുന്ദരമായ ഈ പ്രതിമകള്. ഉയറ്ന്ന

സ്ഥാനത്തു സ്ഥാപിച്ചിരിക്കുന്നു. ഒരാള് പൊക്കത്തില് കൂടുതല് ഉയരം ഉണ്ടു ഈ പ്രതിമകള്ക്കു.

ജെനീവ തടാകം സ്വിറ്റ്സെലാണ്ടിലെ മറ്റേതൊരു തടാകവും പോലെ അതീവ ഭംഗിയുള്ള താണു. ബോട്ടിങ്ങിനു വേണ്ടി സാമാന്യം വലിയ കപ്പലുകള് പോലെ വലിയ ബോട്ടുകളുണ്ടു. ഈ തടാകം 72 കിലൊമീറ്റര് നീളവും 21 കിലൊമീറ്റര് വീതിയും ഉള്ളതാണു. ജുറാന് , ഫ്രെഞ്ച് ആൽപ്സ എന്നീ പറ്വതങ്ങള്ക്കും ഇടയിലാണു ഇതു. റോണ് നദി ജെനീവ തടാകത്തില് നിന്നു പുറപ്പെടുന്നു. ഈ തടാകത്തില് നിറ്മിച്ചിരിക്കുന ജലധാരയില് നിന്നു വെള്ളം ഒരു മണിക്കൂറില് 200 കി മീ വേഗതയില് ആണു പ്രവഹിക്കുന്നതു. 416 അടി ഉയരത്തിലേക്കു. ഏഴു ടണ് വെള്ളമാണു ഒരേ സമയത്തു ഈ ജലധാര പ്രവറ്ത്തിപ്പിക്കാന് ആവശ്യമായി വരുന്നതു.

ഇന്നത്തെ ഐക്യരാഷ്ട്ര സഭയുടെ ആദ്യകാല സംഘടനായിരുന്ന ലീഗ് ഒഫ് നേഷന്സിലേക്കാണു ഞങ്ങള് ആദ്യം പോയതു. ഒന്നാം ലോക മഹായുദ്ധത്തിനു ശേഷം ലോക സമാധാനം ലക്ഷ്യമാക്കി ഉണ്ടാക്കിയ ഈ സംഘടന തികച്ചും ഒരു പരാജയമായിരുന്നു. ചില രാഷ്ട്രങ്ങളുടെ വലിയേട്ടന് മനോഭാവവും മറ്റുള്ള രാഷ്ട്രങ്ങളുടെ അനാസ്ഥയും ഇതിനു കാരണമായിരുന്നു. ലീഗ് ഓഫ് നേഷൻസ് പുനര്ജീവിപ്പിച്ചാണ് ഇന്നത്തെ യു എൻ അഥവാ ഐക്യ രാഷ്ട്ര സംഘടന ഉണ്ടാക്കിയത്. അന്നത്തെപ്പോലെ ഇന്നും കുറെയൊക്കെ നിയന്ത്രണം അമേരിക്കയെപ്പോലെയുള്ള വൻ ശക്തികളുടെ കയ്യില് ആണു എന്നുള്ളതു വാസ്തവം ആണല്ലോ, എന്നാലും ഈ ഭൂലോകത്തിലെ മനുഷ്യരാശിയുടെ സമാധാനവും മറ്റു പൊതുവായ താല്പര്യങ്ങളും ചര്ച്ച ചെയ്യാന് ഒരു സംഘടന ഉണ്ടു എന്നതു നല്ലതു തന്നെ, വന് ശക്തികളായ അമേരിക്ക ബ്രിട്ടന്, ഫ്രാന്സ്, ജപ്പാന്, ജെര്മ്മനി എന്നിവയ്ക്കുള്ള വീറ്റോ അധികാരം പലപ്പോഴും ദുരുപയോഗം ചെയ്യപ്പെടുന്നുണ്ടെകിലും . ഐക്യരാഷ്ട്ര സഭയുടെ ആസ്ഥാന കവാടത്തിന്റെ മുന്പില് നിന്നു കുറച്ചു ഫോട്ടോ എടുത്തു. ചുറ്റുമതിലില് സുന്ദരമായ ചിത്രങ്ങള് വരച്ചിരിക്കുന്നു, അവയുടെ അർത്ഥം ഒറ്റ നോട്ടത്തില് വ്യക്തമലെങ്കിലും. .




ചിത്രം.55.യു എൻ പുറം ഭിത്തി. ചിത്രം 56. യുഎന്നിന്റെ മുമ്പിൽ

ഇതിനു തൊട്ടു മുന്പില് റോഡിന്റെ മറുവശത്തു വളരെ ഉയര്ന്ന ഒരു തട്ടില് ഒരു ഭീമാകാരമായ മരകസേര വച്ചിരിക്കുന്നു. അല്പം ശ്രദ്ധിച്ചാൽ കസേരയുടെ ഒരു കാലു ഒടിഞ്ഞതാണെന്നു കാണാം. ഇതെന്തു തമാശ എന്ന് വിചാരിച്ചു അടുത്തു ചെന്ന് നോക്കിയപ്പോൽ മനസിലായി ഇത് വെറും തമാശയല്ലഎന്ന്. ഇതു യുദ്ധം ചെയ്യുന്ന രാജ്യങ്ങള് ഭൂമിക്കടിയില് കുഴിച്ചിടുന്ന മൈനുകള് പൊട്ടി അംഗഭംഗം വന്ന ആയിരക്കണക്കിനു നിരപരാധികളായ കുട്ടികളെയും സ്ത്രീകളെയും ഓാര്മിപ്പിക്കാനാണു. യുദ്ധ കാലത്ത് വയലിൽ കുഴിച്ചിട്ട മയിനുകൾ യാദൃശ്ച്ഛികമായി കുട്ടികളുടെയും പണിയെടുക്കുന്ന സ്ത്രീകളുടെയും മരണത്തിനും അംഗഭംഗത്തിനും കാരണം ആവുന്നു. ഇവയെ തിരഞ്ഞു പിടിച്ചു നശിപ്പിക്കാനും ഇനിയൊരിക്കലും ഭൂമിയില് മൈനുകള് കുഴിച്ചിടാതിരിക്കാനും ലോക ജനതയെ ഓാര്മിപ്പിക്കുന്ന ഒരു സംഘടനയുണ്ടു. (http://www.againstlandmines.org/). ഈ സംഘടനയുടെ ആസ്ഥാനവും ജെനീവയില് ആണ് . അപകട മരണത്തിൽ പെട്ട ഡയാനാ രാജകുമാരി ഈ സംഘടനയുടെ ഒരു പ്രധാന പ്രവർത്തക ആയിരുന്നു. ആയിരക്കണക്കിന് നിരപരാധികളായ കുഞ്ഞുങ്ങളെയും സ്ത്രീകളെയും ശിക്ഷിക്കുന്ന ഈ രീതി ഉപേക്ഷിച്ചുകൂടെ എന്ന് മനുഷ്യരെ ഓർമ്മിപ്പിക്കാൻ ഉതകുന്ന ഒരു പ്രതീകം ആയി ഈ മുക്കാലൻ കസേര.



ചിത്രം 57. മുക്കാലൻ കസേര

## 14 :പാരീസ് നഗരം : സീന് നദിയില് കൂടി ഒരു പ്രദക്ഷണം



ചിത്രം 58. ഐഫൽ ടവർ  ചിത്രം 59. ഗ്രാൻഡ് പാലസ്

യൂറോപ്പു യാത്രയുടെ അവസാന ഘട്ടത്തിലേക്കു എത്തിയിരിക്കുന്നു. ജെനീവായില് നിന്നും നേരിട്ടു പാരീസിലേക്കാണു യാത്ര. അല്പം നീണ്ട യാത്ര തന്നെ, 10 മണിക്കു പുറപ്പെട്ടു നാല് മണിക്ക് മുന്പു പാരീസിലെത്തിയാല് മാത്രമേ ബോട്ടു യാത്ര ഇന്നു തന്നെ തരമാവൂ. രാവിലെ ഐഫൽ ടവർ കണ്ടതിനു ശേഷം ലണ്ടനിലേക്ക് മടങ്ങാനാണു പരിപാടി . ഏതായാലും നീണ്ട യാത്രയിൽ മറ്റു പ്രശ്നങ്ങൾ ഒന്നും ഉണ്ടാകാതെ നാലര മണി ആയപ്പോള് പാരീസിലെത്തി. ഹോട്ടലിലേയ്ക്ക് പോകാതെ തന്നെ നഗരം മിക്കവാറും മുഴുവന് തന്നെ ഒറ്റയടിക്കു കാണാന് ഉതകുന്ന സീന് നദിയില് കൂടിയുള്ള യാത്രയ്ക്ക് വേണ്ടി ബോട്ട് ജെട്ടിയിൽ എത്തി..

“കൊലല്ല കണ്ടവനില്ല വേണ്ട, കൊച്ചി കണ്ടവനു അച്ചി വേണ്ട” എന്നു പറഞ്ഞതു പോലെയാണു പാരീസ്. എത്ര കണ്ടാലും മതിവരാതത്ര കലാ ചാതുര്യം ആണ് ഓരോ കെട്ടിടത്തിലും.നമുക്കു കാണാന് കഴിയുന്നത്. ലോകത്തിലെ ഏറ്റവും ഭംഗിയുള്ള തെരുവുകളാണു പാരീസിലേതു. എവിടെ നോക്കിയാലും ശില്പ ചാതുര്യംതുളുമ്പുന്ന കെട്ടിടങ്ങള്. കണ്ണിനു അത്ര മാത്രം ഇമ്പമുണ്ടാക്കുന്ന കാഴ്ചകളാണിവ.പാരിസ് നഗരത്തിനു ചുറ്റും കൂടി ആണു സീന് നദി ഒഴുകുന്നതു, അതായതു നഗരം സീന് നദിയിലെ ഒരു ദ്വീപായി കണക്കാക്കുന്നതില് തെറ്റില്ല.ആദ്യകാലത്തുണ്ടായിരുന്ന ചെറിയ ദ്വീപു ഇപ്പോഴും നിലനിറുത്തിയിരിക്കുന്നു.



ചിത്രം 60.പാലത്തിലെ പ്രതിമ

ഫ്രാന്സിന്റെ തലസ്ഥാനവും ഏറ്റവും പ്രധാനപ്പെട്ട നഗരവും ആയ പാരീസ് ഇന്ന് ലോകത്തിലെ ഒരു പ്രധാനപ്പെട്ട സാംസ്കാരിക നഗരവും സാമ്പത്തിക കേന്ദ്രവും കൂടി ആണു. 1860 നു ശേഷം വലിയ മാറ്റങ്ങളൊന്നും ഇല്ലാതെ നിലനില്കുന്ന പാരീസ് നഗരം അതിന്റെ തനതായ ഒരു വ്യക്തിത്വം നില നിറുത്തുന്നു.  മറ്റു നഗരങ്ങളിലെ പോലെ അംബര ചുംബികളോ കൂറ്റന് കെട്ടിടങ്ങളോ ഇല്ലാതെ തന്നെ സഞ്ചാരികളുടെ ഒരു സ്വറ്ഗം തന്നെ യാണു പാരീസ്. എത്ര എത്ര കൊട്ടാരങ്ങള് , മ്യൂസിയങ്ങള്, എന്തിനു സീന് നദിയിലെ പാലങ്ങള് പോലും അവയുടെതായ വ്യക്തിത്വം ഉള്ളവയാണു. പല കാലങ്ങളില് ആയി പല ചക്രവറ്ത്തിമാരും അവരവരുടെ താല്പര്യം അനുസര്ച്ചു പുതുതായി നിറ്മിച്ചതോ പുതുക്കി പണിതതോ ആയ കൊട്ടാരങ്ങളും അവരവരുടെ ഗാംഭീര്യവും പ്രധാന്യവും കാണിക്കത്തക്ക വിധം ഉണ്ടാക്കിയ പാലങ്ങള് പോലും ഇതിനു നല്ല ഉദാഹരണങ്ങള് ആണു.സീന് നദിയില് ഒരു ദ്വീപായി ഇരുപതോളം ജില്ലകള് ഉള്പെട്ടതാണു പാരീസ് നഗരം. പഴയ നഗരത്തില് ആണു പ്രധാനമായും കൊട്ടാരങ്ങളും മ്യൂസിയങ്ങളും.



ചിത്രം.61 പാർലമെണ്ട് ചിത്രം.62 ഒപെരാ ഹൗസ്

പന്ത്രണ്ടാം നൂറ്റാണ്ടിലുണ്ടാക്കിയതാണു നോത്ര് ദാം പള്ളി . വിക്ടോർ യുഗോയുടെ അനശ്വര കഥാപാത്രങ്ങളായ ക്വാസിമോദോ എന്ന കൂനന്റെയും എസ്മെരാല്ടാ എന്ന സുന്ദരിയുടെയും അനശ്വരപ്രണയത്തിന്റെ കഥ പറഞ്ഞ നോത്ര് ദാം പള്ളി. രാജകുടുംബാംഗങ്ങൾ താമസിച്ചിരുന്ന ലൂവ്ര് എന്ന കൊട്ടാര സമുച്ചയം ഇന്നു ഒരു മ്യൂസിയം ആണു. പലകാലങ്ങളില് ആയി രാജ്യം ഭരിച്ചിരുന്ന രാജാക്കന്മാറ് കൂട്ടിച്ചേറ്ത്ത കെട്ടിടങ്ങളാണു ഈ സമുച്ചയം. പാരീസിലെ ഏറ്റവും വലിയ മ്യൂസിയവും ഇതു തന്നെ. മോണാ ലിസാ എന്ന പ്രസിദ്ധമായ മൈക്കല് ആഞ്ചലോ ചിത്രം ഈ മ്യൂസിയത്തില് ആണു .ഈ നഗരത്തില് തന്നെ നൂറോളം മ്യൂസിയങ്ങള് ഉണ്ടത്രേ.

പാരീസ് നഗരം ചുരുങ്ങിയ സമയം കൊണ്ടു ഓട്ട പ്രദക്ഷിണം വച്ചു കാണാന് ആഗ്രഹിക്കുന്ന സഞ്ചാരികള്ക്കു ഏറ്റവും പ്രയോജന പ്രദമാണു സീന് നദിയിലെ ബോട്ടില് കൂടിയുള്ള യാത്ര. ഏതാണ്ട് ഒരു മണിക്കൂർ കൊണ്ടു പാരീസ് നഗരം ചുറ്റി കാണാം. ഫ്രെഞ്ചിലും ഇങ്ലീഷിലും മാറി മാറി നല്ല കമ്മന്ററിയും ഉള്ളതുകൊണ്ട് എന്തൊക്കെ ആണു കാണുന്നതു എന്നതിനെക്കുറിച്ചുള്ള ഒരു ഏകദേശ രൂപവും നമുക്കു കിട്ടുന്നു. വലിയ കപ്പല് പോലെയുള്ള ബോട്ടാണു, പുറത്തു നിറയെ കസേരകള് ഇട്ടു എല്ലാവറ്ക്കും ഇരിക്കാനുള്ള സൌകര്യം ഒരുക്കിയിരിക്കുന്നു.



ചിത്രം 63. നോത്ര്‍ ഡാം പള്ളി

ബോട്ടിങ്ങിനു പോകുന്ന വഴിയില് തന്നെയാണു ഡയാന രാജകുമാരിയും സുഹൃത്തും ഫോട്ടൊഗ്രാഫറ്മാരില് നിന്നും രക്ഷപെടാന് അതിവേഗത്തില് കാറോടിച്ചുപോയി മരണപ്പെട്ട തുരങ്കവും റോഡും. തന്റെ സുഹൃത്തിന്റെ ഉടമസ്ഥതയിലുള്ല രിറ്റ്സ് എന്ന ഹോട്ടലില് നിന്നു ക്യാമറാക്കണ്ണില്‍ നിന്ന് രക്ഷപ്പെടാന്‍ അമിത വേഗതയില് പുറപ്പെട്ട കാറ് നിയന്ത്രണം വിട്ടു തുരങ്കത്തിലെ തൂണുകളില് ഇടിച്ചു തകരുകയായിരുന്നു. ചാള്സ് രാജകുമാരന്റെ പത്നി ആയതു മുതല് പല വിധത്തിലും നല്ലരീതിയിലും ചീത്ത രീതിയിലും വാറ്ത്തയില് വന്നിരുന്ന അവരുടെ ജീവിതം പെട്ടെന്നു തീരുകയായിരുന്നു. ഒരു രാജകുമാരിയും അതീവ സുന്ദരിയും എന്നതിലുപരി ലോകത്തിലെ പല ജീവ കാരുണ്യ പ്രസ്ഥാനങ്ങളിലും സജീവ പന്കാളിയായിരുന്ന അവര്‍ . ഭൂമിയില്‍ കുഴിച്ചിട്ട മൈനുകള്‍ നശിപ്പിക്കുന്നതിനുണ്ടാക്കിയ സംഘടനയുടെയും ആഫ്രിക്കന് രാജ്യങ്ങളില് എയിഡ്സ് ഇലല്ലതാക്കാനുള്ള ശ്രമങ്ങളിലും അവര് മുന്‍ നിരയില്‍ തന്നെ ഉണ്ടായിരുന്നു എന്നതു വസ്തുത ( ജനീവായെപറ്റി മുമ്പെഴുതിയതു വായിക്കുക)

തന്റെ സ്വകാര്യ ദു:ഖത്തെ മറന്നു മറ്റുള്ളവരുടെ വേദന കുറയ്ക്കാനുള്ള നല്ലൊരു മനസ്സ് അവറ്ക്കുണ്ടായിരുന്നു എന്നു വ്യക്തമാണു.. ഡയാന രാജകുമാരിയുടെ ഓറ്മയ്ക്കു വേണ്ടി ഒരു സ്മരണിക ഈ റോഡിന്റെ മുക്കില്‍ സ്ഥാപിച്ചിട്ടുണ്ടു. ഞങ്ങളുടെ ഗൈഡ് വാചാലമായി ഇതിനെപ്പറ്റി സംസാരിക്കുന്നുണ്ടായിരുന്നു. പൊതുവേ ഇന്ഗ്ലണ്ടും ഫ്രാന്‍സും ചെറിയ രീതിയില്‍ എങ്കിലും പരസ്പരം പഴി ചാരുന്നത് സ്വാഭാവികമാണല്ലോ, നമ്മുടെ ഇന്ത്യയും പാകിസ്ഥാനും പോലെ ഇലെങ്ങ്ലിലും പരസ്പര വിശ്വാസം ഈ രണ്ടു രാജ്യങ്ങള്‍

തമ്മിൽ കുറവാണ്. ഡയാന രാജകുമാരിയുടെ സ്മരണിക സ്ഥാപിച്ചതിൽ ഇത്തരം ദുരുദ്ദേശം ഒന്നും ഇലെല്ലന്നു വിശ്വസിക്കാം.

ബോട്ടു യാത്രക്കിടയില് ദൂരെനിന്നാണെങ്കിലും വ്യക്തമായി കാണാന് കഴിഞ്ഞ ചിലവ അലെക്സാണ്ടറുടെ പാലം , ഗ്രാണ്ഡ് പാലസ് എന്നറിയപ്പെടുന്ന വലിയ കൊട്ടാരം, ചെറിയ കൊട്ടാരം (പെറ്റിറ്റ് പാലസ്) ഇന്വാലിഡ് പാലസ് എന്നറിയപ്പെടുന്ന ഇന്നത്തെ യുധ്ധസാമഗ്രികളുടെ മ്യൂസിയം, 1821 ഇല് സ്ഥാപിച്ച നെപ്പോളിയന്റെ ശവകുടീരം, ഫ്രെഞ്ച് വിപ്ലവ കാലത്തു ഉപയോഗിച്ചിരുന്ന മനുഷ്യരെ ജീവനോടെ വെട്ടിമുറിച്ചു പരസ്യമായി കൊലൂന് ഉപയോഗിച്ചിരുന്ന ഗിലോട്ടിന് സൂക്ഷിച്ചു വച്ചിട്ടുള്ള ലാ കൊണ്കൊറ്ഡ്, ഫ്രെഞ്ചു പാർലമെന്റ് കൂടുന്ന ബൂറ്ബണ് പാലസ് എന്നിവയണു. ഈജിപ്ടിലെ രാജാവ് ഫ്രെഞ്ച് ചക്രവറ്ത്തിക്കു സമ്മാനിച്ച പ്ലേസ് ലാ ലകൊകൊടെ , ഗ്രീകോ റോമന് രീതിയില് 52 തൂണുകളുള്ള, നെപ്പോളിയന് നിറ്മിച്ച മാഗദലീന് പള്ളി, 2000 പേര്ക്കിരുന്നു നാടകം കാണാനും 450 ഇലധികം കലാകാരന്മാറ്ക്കു ഒരുമിച്ചു കലാപരിപാടി അവതരിപ്പിക്കാനും കഴിയുന്ന പാരീസിലെ ഏറ്റവും വലിയ ഓപ്പെര ഹൌസ് എന്നിവയുടെയും ദ്രുശ്യം ബോട്ടില് നിന്നു തന്നെ കിട്ടുന്നു. ഇതിനെലൂമുപരി നഗരത്തിന്റെ ഏതു ഭാഗത്തു നിന്നു നോക്കിയാലും രാജകീയ പ്രൌഢിയോടുകൂടി തല ഉയറ്ത്തി നില്കുന്ന ഐഫല് ടവറും കാണാം.

പാരീസ് നഗരത്തില് സീന് നദിയില് കൂടിഉണ്ടാക്കിയ പാലങ്ങള് തന്നെ ശില്പകലയുടെ ഉത്തമ ഉദാഹരണങ്ങള് ആണു. പല കാലങ്ങളില് ആയി പല രാജാക്കന്മാര് അവരുടെ കലാ ചാതുരിയും ഗാംഭീര്യവും കാണിക്കാന് നിറ്മിച്ച ഈ പാലങ്ങളുടെ വശങ്ങളില് അത്യപുറ്വങ്ങളായ ശില്പങ്ങള് ഉണ്ടാകിയിരിക്കുന്നു. ഗ്രീകോ റോമന് ശില്പങ്ങളാണു കൂടുതലും . നഗരത്തിലെ വിളക്കു കാലുകളും നമ്മെ ആകർഷിക്കുന്നു. മിക്കവാറും എലൂ വിലക്ക് കാലുകളുടെയും മുകളില് സ്വർണം പൂശിയ ശില്പങ്ങള് സ്ഥാപിച്ചിരിക്കുന്നു. നഗരത്തിലാകെ 383 വിളക്കു കാലുകള് ഉണ്ടത്രേ. അലെക്സാണ്ടറുടെ പേരിലുള്ള പാലത്തിന്റെ രണ്ടു വശത്തും ആണു ഏറ്റവും നലൂശില്പങ്ങള്. ചുരുക്കത്തില്

അത്യപൂർവം ആയ ശില്പചാതുരിയും ഭംഗിയും ഉള്ള കൊട്ടാരങ്ങളും പാലങ്ങളും എന്തിനു വിളക്കു കാലുകള് വരെ പാരീസ് നഗരത്തിന്റെ വ്യക്തിത്വത്തിന്റെ മുഖമുദ്രകള് ആണു.



ചിത്രം 64. രാത്രിയില്‍– തിളങ്ങുന്ന ഐഫല്‍ ടവറ്

സീന് നദിയില് കൂടി പാരീസ് നഗരത്തിന്റെ ഒരു ഏകദേശ രൂപം കിട്ടി. നീണ്ട യാത്ര കഴിഞ്ഞതായതുകൊണ്ടു അല്പം വിശ്രമിക്കാനും ഭക്ഷണം കഴിക്കാനും നഗരത്തിന്റെ പ്രാന്തപ്രദേശത്തുള്ള ഹോട്ടലിലേക്കു യാത്ര ആയി. നഗരമദ്ധ്യത്തില് നിന്നു കഷ്ടിച്ചു ഇരുപതു മിനുട്ടു യാത്ര ചെയ്തു ഹോട്ടലില് എത്തി. പതിവ് പോലെ നല്ല ഹോട്ടല് തന്നെ. ബസില് നിന്നു ഇറങ്ങുന്നതിനു മുമ്പുതന്നെ ഗൈഡ് പറഞ്ഞു താല്പര്യം ഉള്ളവറ്ക്കു വേണ്ടി ഒരു രാത്രി സവാരി നടത്താം, സ്റ്റാര് ടൂറിന്റെ പരിപാടിയില് ഇല്ലാത്തതായതുകൊണ്ടു പതിനഞ്ചു യൂറോ ഓരോരുത്തരും നല്കണം. തല്പര്യം ഉള്ളവര് അറിയിക്കണം എന്നു. ഏതാണ്ടു എല്ലാവരും തന്നെ "ഞങ്ങളും ഉണ്ടേ "എന്നു പറഞ്ഞു. നഗരങ്ങളുടെ ഭംഗി പലപ്പോഴും രാത്രിയില് ആണു നമുക്കു കൂടുതല് ആസ്വദിക്കാൻ കഴിയുക, നമ്മുടെ അറബിക്കടലിന്റെ റാണി ആയ കൊച്ചിതുറമുഖം പോലും രാത്രിയില് കാണാന് എത്ര സുന്ദരമാണു, ആലക്തിക ദീപത്തില് കുളിച്ചു നില്കുന്നതു?

മുറിയില് പോയി എല്ലാവരും ഒന്നു ഫ്രെഷ് ആയി ഭക്ഷണവും കഴിച്ച ശേഷം പത്തു മണിക്കാണു രാത്രി സവാരി. പ്രധാന ലക്ഷ്യം ഐഫല് ടവറ് ആണു. രാത്രിയില് ഐഫല് ടവറ് 9 മണിക്കും 11 മണിക്കും ഇടയില് ഓരോ മണിക്കൂറും തിളങ്ങുന്നു. ഇതിനു വേണ്ടി ടവറിൽ 350 സോഡിയം ബാഷ്പം വിളക്കുകള് ആണു തെളിയിക്കുന്നതു. വിളക്കുകള് ഒരു മണിക്കുറ് ഇടവിട്ടു അഞ്ചു മിനുട്ടു നേരം മാത്രമേ മിന്നി തിളങ്ങുന്നുള്ളൂ. അതുകൊണ്ടു ഒരു തവണ കാണാന് പറ്റിയില്ലെങ്കില് ഒരു മണിക്കൂറ് കാത്തിരിക്കണം. ടവറിന്റെ ഏറ്റവും മുകളില് രാത്രി മുഴുവന് കറങ്ങിക്കൊണ്ടിരിക്കുന്ന സെർച്ചു വിളക്കുകള് തെളിയുന്നുണ്ടു. ഫിലിപ്സ് കമ്പനി സ്ഥാപിച്ച ഈ വിളക്കുകള് തന്നെ സാങ്കേതികമായി വലിയ ഒരു

വെല്ലുവിളി ആയിരുന്നു. പ്രത്യേക രീതിയിലുള്ള ഫ്ലഷ് വിളക്കുകളാണിവ. സ്വർണത്തിലുള്ളനിറ വിളക്കുകള് തെളിയുമ്പോള് ഐഫല് ടവറ് തിളങ്ങുന്നു അസാധാരണമായ ഭംഗിയോടെ. ശരിക്കും ഐഫല് ടവറില് വിളക്കുകള് ഒന്നുകില് ടവറിനു പുറത്തോ അല്ലെങ്കില് അകത്തോ മാത്രമേ തെളിയിക്കാന് കഴിയുകയുള്ളൂ. 2008 ഇല് ഫ്രാന്സിനു യൂറോപ്യന് യൂണിയന്റെ അദ്ധ്യക്ഷപദം കിട്ടിയതു ആഘോഷങ്ങളോടനുബന്ധിച്ചു ടവറില് നീല നിറത്തില് ഉള്ള വിളക്കുകള് തെളിയിച്ചു നോക്കി. എന്നാല് ഫോട്ടോ എടുക്കാനും മറ്റും ബുദ്ധിമുട്ടാണെന്നു കണ്ടു ഇതു പിന്നീടു വേണ്ടെന്നു വച്ചു ,പഴയ സ്വറ്ണ നിരത്തിലേക്കു തന്നെ മാറ്റി.

ഞങ്ങളുടെ ബസ് ആദ്യം ഐഫല് ടവറിലേക്കു തന്നെയാണു പോയതു. പഴയ ഒരു കൊട്ടാരം ഇന്നു പോലീസ് അകാഡെമി ആയി പ്രവറ്ത്തിക്കുന്നു. അതിന്റെ മുന്നിൽ ഉള്ള റോഡിൽ ബസ് നിർത്തി അടുത്തുള്ള മൈതാനത്തില് നിന്നാല് ഐഫല് ടവറ് പൂറ്ണമായി കാണാം. രാത്രിയില് തിളങ്ങുന്ന ടവറിന്റെ ഫോട്ടൊ എടുകുകയായിരുന്നു പ്രധാന ഉദ്ദേശം, മനസ്സിന്റെ മാന്ത്രിക ചെപ്പിലേക്കും കയ്യിലുള്ള ഡിജിറ്റല് കാമെറായിലേക്കും. ഞങ്ങള് ഐഫല് ടവറ് ആകാംക്ഷയോടേ നോക്കി നില്കുമ്പോള് അതാ വരുന്നു ഒരു പറ്റം വില്പനക്കാര്. ഐഫല് ടവറിന്റെ ലോഹത്തിലും മാറ്ബിളിലും നിറ്മിച്ച മാതൃകകള് വിൽക്കാൻ വേണ്ടി. ഞങ്ങൾ ഇന്ത്യക്കാർ ആണെന്ന് മനസിലായപ്പോൾ സംഭാഷണം ഹിന്ദിയില് ആക്കി, വില പറഞ്ഞു തുടങ്ങി. മൂന്നു നാലു വലിപ്പത്തില് ഉണ്ടു, പത്തു യൂറൊക്ക്യക്കു മൂന്നെണ്ണം ഉള്ള ചെറുതും അഞ്ചു യൂറോയുടെ വലുതും ഏഴു യൂറോയുടെ ഉള്ളില് വിളക്കു മിന്നുന്നതും. നാട്ടുകാര് ആയതു കൊണ്ടു വില പേശി തന്നെ ചിലതു വാങ്ങി. വില കുറഞ്ഞ താക്കോല് വളയം പത്തു യൂറൊയ്ക്കു മൂന്നു പറഞ്ഞതു അഞ്ചെണ്ണം വച്ചു വാങ്ങി . ഫോട്ടോ എടുക്കാനുള്ള തിരക്കില് എന്താണെന്നു പോലും നോക്കാതെ പണം കൊടുത്തു ഞങ്ങള് ടവറിലേക്കു നോക്കി. അതാ ടവറ് തിളങ്ങുന്നു. കറുത്തിരുണ്ട ചക്രവാളത്തില് ഒരു സുവറ്ണ താക്കോല് ഉയറ്ന്നു നില്കുന്നതു പോലെ ഐഫല് ടവറ് മിന്നിത്തിളങ്ങുന്നു . ഫോട്ടോ എടുത്തു, എന്റെ കയ്യിലെ ചെറിയ ക്യാമെറായിൽ ഒരു വിഡിയോയും എടുത്തു. അഞ്ചു മിനുട്ട് നേരം ടവർ മിന്നി തിളങ്ങിക്കൊണ്ടിരുന്നു. അത്യപൂർവ്വം ആയ ഈ കാഴ്ച മറക്കാനാവാത്തത് തന്നെ.

## 15.പാരീസ് രാത്രിയില് : വിജയകമാനം, ചാമ്പ് എലിസീ



ചിത്രം 65.വിജയ കമാനം

വിജയകമാനം (Arc de Triomphe)എന്നറിയപ്പെടുന്ന സ്മാരകം പാരീസിലെ വളരെ പ്രധാനപ്പെട്ട ഒന്നാണ്. പാരീസിലെ രാജവീഥി ആയ ചാംപ് എലിസ്സി ( Champ Elysee')യുടെ പടിഞ്ഞാറെ അറ്റത്താണു ഈ കമാനം തീറ്ത്തിരിക്കുന്നതു. ഫ്രാന്സിനുവെണ്ടി, പ്രത്യേകിച്ചും നെപ്പോളിയന്റെ കാലത്തു ജീവത്യാഗം ചെയ്ത, പടയാളികളുടെ ഓാറ്മ്മയ്ക്കായി പണിതതാണു ഇത്. ഇതിന്റെ ഭിത്തിയില് യുദ്ധത്തില് വീരമൃത്യു വരിച്ച പടനായകന്മാരുടെ പേരുകള് എഴുതി വച്ചിട്ടുണ്ടു. ഇതിന്റെ അടിയില് അജ്ഞാതനായ പടയാളിയുടെ ശവകുടീരവും. കൊട്ടാരം മുതല് നിറ്മിച്ചു വന്ന സ്മാരകങ്ങളുടെ ശൃംഖലയില് ഏറ്റവും പ്രധാനപ്പെട്ടതാണു. ജീൻ ചാല്ഗ്രിൻ ലൂവ്രേ എന്ന ശില്പിയാണു ഇതിന്റെ രൂപകല്പന 1806 ഇല് ചെയ്തത്. നഗ്നരായ ഫ്രെഞ്ച് യുവ പടയാളികളോടു താടിവച്ച ജെറ്മന് പടയാളികളുമായി യുദ്ധം ചെയ്യുന്നതു ഭിത്തിയില് ചിത്രീകരിച്ചിരിക്കുന്നു. ഇതു പല സ്മാരകങ്ങള്ക്കും പിന്നീടു പ്രചോദനമായി തീറ്ന്നു. ഒന്നാം ലോക മഹായുദ്ധം വരെ ഈ രീതി തുടറ്ന്നു വന്നു. 49.5 മീ ഉയരവും 49 മീ വീതിയും 22 മീ താഴ്ചയും ഉള്ളതാണു ഈ സ്മാരകം .ഈ കമാനത്തിന്റെ വലിയ ആറ്ച്ചിനു 29.19 മീ ഉയരവും 14.62 മീ വീതിയും ഉണ്ടു. ചെറിയ ആര്ച്ചിനു 18.68 മീ ഉയരവും 8.44 മീ വീതിയും ഉണ്ടു. റോമിലെ ടൈറ്റസിന്റെ ആറ്ചിന്റെ രൂപത്തില് ആണു ഇതു നിറ്മിച്ചിരിക്കുന്നതു. തന്റെ കൂടെ യുദ്ധം ചെയ്ത പടയാളികള്ക്കു ഉചിതമായ സ്മാരകം നിറ്മിക്കാന് നെപ്പോളിയന് ആണു 1806 ഇല് ഇതിന്റെ പണി തുടങ്ങി വച്ചത്. എന്നാൽ

അദ്ദേഹത്തിന്റെ ജീവിതകാലത്ത് ഇത് പൂർത്തിയാക്കാൻ കഴിഞ്ഞില്ല.അദ്ദേഹം 1826 ഇല് രണ്ടാമതു നാടുകടത്തപ്പെട്ട് ഇടത്തിൽ വച്ചു 1826 ഇല് മരിച്ചു.അതിനു ശേഷം1835 ഇല ആണു ഈ സ്മാരകം പൂറ്ത്തിയാക്കിയതു.

ചാമ്പ് എലിസീ – പാരീസിലെ രാജ വീഥി

പാരീസ് നഗരത്തിന്റെ ഹൃദയഭാഗത്തുകൂടി പോകുന്ന രാജ വീഥി ആണു ചാമ്പ് എലിസീ എന്നറിയപ്പെടുന്നതു. രണ്ടു കിലോമീറ്ററ് നീളമൂള്ള ഈ വീഥി പ്ലേസ് ല കൊണ്കോറ്ദ് (Place La Corcorde)ഇല് നിന്നു തുടങ്ങി നെപ്പോളിയന് നിറ്മിച്ച വിജയ കമാനം വരെ നീളുന്നു. എലിസീ കൊട്ടാരം ഈ വീഥിയില് തന്നെയാണു എങ്കിലും അല്പ്പം മാറിയാണ് സ്ഥിതി ചെയ്യുന്നത്. വീതിയുടെ രണ്ടു വശവും സിനിമാ തിയേറ്ററുകളും കടകളും ആണു.



ചിതം66. ചാമ്പ് എലിസീ

ചാംപ് എലിസീ ഇന്നു നില്കുന്ന സ്ഥലം പണ്ടു വയലും ചതുപ്പ് സ്ഥലവും ആയിരുന്നു. 1616 ഇലെ ആണു മേരി ഡി മെഡി സി എന്ന അന്നത്തെ ഭരണാധികാരി ഈ ഭാഗം ഒരു നിരത്താക്കാന് തീരുമാനിച്ചതു. റ്റ്യൂലിയറ് (Tuliere)പൂന്തോട്ടത്തിന്റെ ഒരു ഭാഗമായി ഇതു വികസിപ്പിച്ചു.1700 ആയപ്പോള് തന്നെ ഇതു നഗരത്തിന്റെ പ്രധാന വീഥി ആയി മാറിക്കഴിഞ്ഞിരുന്നു. 1828 ഇല് ഇതു നഗര്സഭയുടെ വസ്തു ആയി മാറി, നടപ്പാതയും ജലധാരയും ഗ്യാസ് വിളക്കുകളും സ്ഥാപിക്കപ്പെട്ടു. നഗരത്തിന്റെ ഹൃദയഭാഗത്തു സ്ഥിതി ചെയ്യുന്നതു കൊണ്ടും വിജയ കമാനം പോലെയുള്ള ചരിത്രസ്മാരകങ്ങളുടെ സാമീപ്യം കൊണ്ടും ഈ വീഥിയില് പല പട്ടാളമാറ്ച്ചുകളും നടന്നിട്ടുണ്ടു. 1940 ജൂണ് മാസം 14 നു ജെറ്മന് പട ഫ്രാന്സ് കീഴടക്കിയതു ആഘോഷിക്കാന് ഇതുപയോഗിച്ചു. അതുപോലെ തന്നെ സഖ്യകക്ഷികള് പാരീസ് നഗരം വീണ്ടെടുത്തതിനു ശേഷം ഫ്രെഞ്ചു അമേരിക്കന് പടയുടെ വിജയഘോഷയാത്ര 1944 ആഗസ്റ്റ് 25 നു ഇവിടെ തന്നെ ആയിരുന്നു. ഞങ്ങൾ അവിടെ ചെന്നപ്പോൾ ഫ്രെഞ്ചു റിപ്പബ്ലിക്കിന്റെ വാറ്ഷിക ആഘോഷത്തിന്റെ തയ്യാറെടുപ്പായി അലങ്കാരതോരണങ്ങളും മറ്റും കെട്ടി തുടങ്ങിയിരുന്നു.ലോകത്തിലെ

ഏറ്റവും പ്രസിദ്ധമായ എല്ലാ കമ്പനികളുടെയും കടകള് ഈ വീഥിയില് ഉണ്ടു.ആദിഡാസ്, നൈക്, ഡിസ്നി സ്റ്റോറ്,ബെനിട്ടൊണ് , സാറാ, കാറ്ട്ടിയേര് എന്നിവരുടെ എല്ലാം കടകള് ഇവിടെ ഉണ്ടു.യൂറോപ്പിലെ പ്രധാന വ്യാപാര സ്ഥാപനം ആയ ഗ്യാപ്, സെഫോറ എന്നിവയുടെ കടകള് വളരെ വലുതാണു.കടകളുടെ പേരെഴുതിയ ബോറ്ഡുകള്പോലും എങ്ങനെ ആയിരിക്കണമെന്നു നിറ്ദേശം ഉണ്ടു. വെള്ള നിറത്തില് ഉള്ള അക്ഷരങ്ങള് കറുത്ത ബോറ്ഡില് ആക്കാം. രാത്റി വളരെ വൈകുന്നതുവരെ നഗരത്തിന്റെ ഈ ഭാഗം പ്രവറ്ത്തന നിരതം ആണു. നിശാനൃത്തശാലകളും റെസ്റ്റോറന്റുകളും ശബ്ദമുഖരിതമായിരിക്കും.



.ചിത്രം 67 ബൂറ്ബണ് കൊട്ടാരം - ഫ്രെഞ്ച് പാർലമെണ്ടു മന്ദിരം

സീന് നദിയുടെ ഇടതു ഭാഗത്തു പലേസ് ല കൊണ്കോറ്ദിനെ നേരെ എതിരെ ആണു ബൂര്ബ്ബണ് കൊട്ടാര (Palais la Bourbon).ലൂയി പതിനാലാമന് ചക്രവറ്ത്തിയുടെ ദത്തു പുത്രി ഫ്രാന്സിസ് അഥീനാസിനു വേണ്ടി നിറ്മിച്ചതാണു ഈ കൊട്ടാരം. ലോറെന്സൊ ഗിയറ്ദിനി എന്ന ഇറ്റാലിയന് ശില്പിയുടെ ആണു രൂപകല്പന.1722 ഇല് തുടങ്ങിയ നിറ്മാണത്തിനു 1724 വരെ ഗിയാറ്ദിനി തന്നെ മേല്നോട്ടം വഹിച്ചു. അദ്ദേഹത്തിന്റെ മരണ ശേഷം ജാക്വസ് ഗബ്രിയേല് എന്ന ശില്പിക്കായി മേൽനോട്ടം . ആദ്യകാലത്ത് ഇത് വെറും ഒരു കൊട്ടാരം മാത്രമായിരുന്നു. 1756 ഇല് ലൂയി പതിനഞ്ചാമന് ഈ കൊട്ടാരം വില്യ്ക്കു വാങ്ങിയെങ്കിലും 1765 ഇല് ഇതിന്റെ ഉടമസ്ഥാവകാശം മറ്റൊറാള്ക്കു കൈമാറി. ഫ്രെഞ്ചു വിപ്ലവ കാലത്തു ഈ കൊട്ടാരം സര്കാറ് ഏറ്റെടുത്തു. 1798 ഇല് വിപ്ലവാനന്തര അഞ്ഞൂറുപേരുടെ കൌന്സില് ഇവിടെ ആണു കൂടിയത്. . നഗരഭംഗി കൂട്ടുവാനുള്ള നെപ്പോളിയന്റെ ശ്രമത്തിന്റെ ഭാഗമായി ബെറ്ണാറ്ദ് പോയെറ്റ് എന്ന ശില്പിയുടെ മേൽനോട്ടത്തിൽ ഇന്നത്തെ ശില്പചാതുര്യമുള്ള പോറ്ട്ടിക്കോ ഉണ്ടാക്കി. 1827 ഇല് ഈ കൊട്ടാരം വീണ്ടും പുതുക്കി പണി കഴിപ്പിച്ചു. ഇതിനു തൊട്ടടുത്തുള്ള ഹോട്ടല് ദി ലാസിയെ ഇതിനോടു ബന്ധിപ്പിച്ചിരിക്കുന്നു. അസ്സംബ്ലി പ്രസിഡെണ്ടിന്റെ താമസ സ്ഥലം ആണു . വലിയ ഗ്രന്ധ ശേഖരം ഇവിടെയുണ്ടു, ജോണ് ഒഫ് ആറ്കിന്റെ കുറ്റവിചാരണയുടെ വിവരങ്ങള്, ഫ്രെഞ്ചു വിപ്ലവനേതാവായിരുന്ന ജാക്വസ് റൂസ്സോയുടെ കയ്യെഴുത്തു കൃതികള് എന്നിവ ഇതില് പെടുന്നു.



ചിത്രം 68. ലക്സോറിലെ ഒബേലിക്സ് സ്ഥൂപവും ചത്വരവും.

പ്ലേസ് ല കൊണ്കൊറ്ഡ് എന്നറിയപ്പെടുന്ന ദീറ്ഘ ചതുരാകൃതിയില് ഉള്ള മൈതാനം ആണു പാരീസിലെ ഏറ്റവും വലിയ പൊതു സ്ഥലം. സീൻ നദിയുടെ തീരത്തുള്ള ഇതു റ്റ്യൂലിയറ് ഗാറ്ഡെനും ചാമ്പ് എലിസീയ്ക്കും ഇടയില് ആണു. ലൂയി പതിനഞ്ചാമന്റെ പേരില് ആദ്ദേഹത്തിന്റെ തന്നെ ശില്പി ആയിരുന്ന ജാക്വസ് ഗബ്രിയേല് ആണു ഇതു നിറ്മിച്ചതു, 1748 ഇല് ആണ് ഇവിടെയുള്ള ശില്പങ്ങള്ഉണ്ടാക്കിയത് എഡ്മണ്ട് ബുക്കാര്ടനായിരുന്നു. നിർമാണത്തിന് ശേഷം ഈ മൈതാനം രക്ത രൂഷിതമായ പല രാഷ്ട്രീയസംഭവങ്ങള്ക്കും സാക്ഷ്യം വഹിച്ചു. ഫ്രെഞ്ചു വിപ്ലവകാരികള് ജയിച്ചതിനു ശേഷം ഇവിടെ സ്ഥാപിച്ചിരുന്ന ലൂയി പതിനഞ്ചാമന്റെ പ്രതിമ തച്ചുടച്ചു അവിടെ വച്ച് വിപ്ലവ വിരോധികളെ പരസ്യമായി വധിക്കാനുണ്ടാക്കിയ ഗിലറ്റിന് സ്ഥാപിച്ചു. 1793 നും 1795 നും ഇടയ്ക്കു 1300 ഓളം ആൾക്കാർ ഇവിടെ വച്ചു കൊലപ്പെടുത്തപ്പെട്ടു. ലൂയി പതിനാറാമന്റെ ഭാര്യ , മേരി അന്റോയ്നെറ്റ്, ഡാന്റന്, റൊബെസ്പിയറ് എന്നിവർ ഇങ്ങനെ പരസ്യമ്മായി കൊലപ്പെടുത്തപ്പെട്ടവരില് പെടുന്നു. ഇവിടെ ഒഴുകിയ രക്തത്തിന്റെ മണം കൊണ്ടു ഒരിക്കല് ഒരു പറ്റം കന്നുകാലികള് ഈ നിരത്തു മുറിച്ചു കടക്കാന് പോലും മടിച്ചുവത്രേ.

ഇപ്പോഴും ഈ ഭാഗം 1700 ഇല് ഉണ്ടാക്കിയതു പോലെ തന്നെ നിലനിൽകുന്നു. ഗിലറ്റിൻ സ്ഥാപിച്ചിരുന്ന സ്ഥലത്ത് ഒബെലിക്സ് എന്ന സ്തൂപം ഉണ്ടാക്കി. 1829 ഇല് ഈജിപ്റ്റ് ഭരിച്ചിരുന്ന വൈസ്രോയ് നല്കിയ ഒരു ചെങ്കലു സ്തൂപം ആണു ഒബേലിക്സ്. ഇതിന്റെ അടിഭാഗത്തുള്ള ശിലാഫലകം 3300 വര്ഷങ്ങള് പഴക്കം ഉള്ലതാണു, ലക്സോറിലെ ആമണ് ദേവന്റെ ക്ഷേത്രത്തില് നിന്നു കൊണ്ടു വന്നതാണു ഇത്. ആദ്യകാല ലിപിയായ

ഹീരോഗ്ലിഫികസ്  (hieroglyfics) ലിപിയിൽ എഴുത്തുകള് ഇതില്  കാണാം. ഈജിപ്റ്റ് ചക്രവര്ത്തികളായിരുന്ന ഫെയറൊ രമേസിസ് രണ്ടാമന്റെയും മൂന്നാമന്റെയും ഭരണകാലത്തെ വിവരങ്ങള് ആണു കൊത്തി വച്ചിരിക്കുന്നതു ഈ ഫലകത്തില്.230 ടണ് ഭാരവും 22.83 മീ ഉയരവും ഉള്ള ഈ  സ്തൂപം  1833 ഇലാണു സ്ഥാപിച്ചതു.ഇതിന്റെ രണ്ടു വശത്തും ഏതാണ്ടു ആദ്യം മുതല് ഉള്ള രണ്ടു ജലധാരകളും നിലനില്കുന്നു. അഷ്ടഭുജങ്ങളുള്ള ഇതിന്റെ മൂലകളില് ഫ്രെഞ്ചു  പട്ടണങ്ങള് ആയ ലില്ലി, സ്ട്രാസ്ബെറ്ഗ്, ലിയൊണ്,മാറ്സെയില്, ബോറ്ഡാക്സ്, നാന്റെം ബ്രെസ്റ്റ്, രൂവന് ഇവയെ പ്രതിനിധാനം ചെയ്യുന്ന പ്രതിമകള് സ്ഥാപിച്ചിരിക്കുന്നു. ഇതിന്റെ മുന്പില് ആയി ചാമ്പ് എലിസീ  തുടങ്ങുന്ന ഭാഗത്തു സ്ഥാപിച്ച കുതിരകളുടെ പ്രതിമ ലുവ്റ് കൊട്ടാരത്തില് ഉള്ള  പ്രതിമകളുടെ പകറ്പ്പു ആണു. 3000 ഇലധികം  വര്ഷം  കേടുകൂടാതെ നിന്ന ഒബേലിക്സിനു കഴിഞ്ഞ അര നൂറ്റാണ്ടു കാലം കഷ്ടകാലത്തിന്റേതാണു, ഫാക്ടറികളില് നിന്നും മോടോര് വാഹനങ്ങളില് നിന്നും ഉണ്ടാകുന്ന അന്തരീക്ഷ മലിനീകരണം കൊണ്ടു ഈ സ്തൂപത്തിന്റെ നിലനില്പു തന്നെ ചോദ്യം ചെയ്യപ്പെടുന്നു.



ചിത്രം 69 ഒബെലിസ്ക്

# 16. പാരീസ് ഓപെറ അഥവാ ഗാറ്ണിയറ് കൊട്ടാരം




ചിത്രം 70. . ഗാര്നിയർ കൊട്ടാരം

പാരീസിലെ ഏറ്റവും പ്രധാനമായ മറ്റൊരു കെട്ടിടമാണു പാരീസ് ഓപെറാ എന്നറിയപ്പെടുന്ന ഗാറ്ണിയറ് കൊട്ടാരം. ചാള്സ് ഗാറ്ണിയറ് എന്ന ശില്പിയുടെ മാസ്റ്ററ് പീസ് ആണു  മറ്റൊരു അപൂർവ നേട്ടവും.

1875 ഇല് ഉത്ഘാടനം ചെയ്തപ്പോള് ഇതിന്റെ പേരു സംഗീതത്തിന്റെയും ഓപെറയുടെയും നാഷണല് അകാഡെമി എന്നായിരുന്നു. എന്നാല് 1889 ഇല് ഓപെറാ നടത്തിക്കൊണ്ടിരുന്നവര് സ്വന്തമായി ഉണ്ടാക്കിയ ഓപെറാ ബാസ്റ്റീല്ഇലേക്കു മാറ്റിയപ്പോള് ഈ കെട്ടിടത്തിനു ഗാറ്ണിയറ് കൊട്ടാരം എന്നു നാമകരണം ചെയ്തു. ഇപ്പോഴും ഇതിന്റെ കൂടുതല് അറിയപ്പെടുന്ന പേരു പാരീസ് ഓപെറാ എന്നു തന്നെയാണു.

നെപോളിയന് മൂന്നാമന് തുടങ്ങി വച്ച പാരീസ് പുനറ്നിറ്മാണത്തിന്റെ ഭാഗമായാണു ഇതിന്റെ പണി തുടങ്ങിയതു. ബാരൻ ഹൌസ്മാന് എന്ന ആളാണു നിറ്മാണമേല്നോട്ടം വഹിച്ചതു. 1858 ഇലാണു ഇതിനു വേണ്ടി വന്ന 12000 ച് മീ സ്ഥലം തയ്യാറാക്കിയതു. ചതുപ്പു സ്ഥലമായിരുന്ന ഇവിടെ നിറ്മാണത്തിനു വേണ്ടി 8 മാസത്തിലധികം തുടറ്ച്ചയായി വെള്ളം പമ്പു ചെയ്താണു പണി തുടങ്ങിയതു. പദ്ധതിയുടെ നിറ്മാണരൂപകല്പന ക്ഷണിച്ചുകൊണ്ടു ഒരു തുറന്ന മത്സരമായി പരസ്യപ്പെടുത്തിയതു 1861 ഇല്. ഈ മത്സരത്തില് ജയിച്ചതു ചാത്സ് ഗാറ്ണിയറ് (1825-188) ആണു, അങ്ങനെയാണു ഇതിന്റെ നിറ്മാണം തുടങ്ങിയതു.ചക്രവറ്ത്തിയുടെഭാര്യ്  ഒരിക്കല് ഗാറ്ണിയറോടു ചോദിച്ചത്രേ “ നിങ്ങള് ഈ കൊട്ടാരം ഗ്രീക്കു രീതിയില് ആണൊ റോമന് രീതിയില് ആണൊ നിറ്മിക്കുന്നതു?”,. ഗാറ്ണിയര് പറഞ്ഞു “ മാഡം, ഇതു നെപോളിയന് രീതിയില് ആണു ഉണ്ടാക്കുന്നതു“ എന്നു.



ചിത്രം 71 ഗാര്നിയർ കൊട്ടാരം – മറ്റൊരു കാഴ്ച

ഇതിന്റെ നിറ്മാണത്തില് പല കാലഘട്ടത്തിലും പല തടസ്സങ്ങളും നേരിട്ടു.. ഫ്രാങ്കോ പ്രഷ്യന് യുദ്ധവും രണ്ടാം സാമ്രാജ്യത്തിന്റെ പതനവും ഇതിന്റെ നിറ്മാണം ഉപേക്ഷിക്കപ്പെടുമോ എന്ന നില വരെ എത്തിച്ചിരുന്നു. 1873 ഒക്ടോബെര് 29 നു പഴയ പാരീസ് ഓപെറാ ഒരു വലിയ തീപിടിത്തത്തില് വെന്തു നശിച്ചതു ഗാറ്ണിയറ് കൊട്ടാരത്തിന്റെ നിറ്മാണം പുനരാരംഭിക്കാന് കാരണമായി. 1821 മുതല് പാരീസിലെ പ്രസിദ്ധമായ പല ഓപെരാകളും ബാലേകളും ഇവിടെ ആണു കളിച്ചിട്ടുള്ളതു.ലണ്ടനില് നിന്നു വന്ന റൊമാന്റിക് ബാലേ ഇവിടെ കുറെ നാള് കളിച്ചിരുന്നു.

ഗാറ്ണിയര് തന്റെ വലിയ സംഘം തൊഴിലാളികളുടെ സഹായത്തോടെ പണി പൂറ്ത്തിയാക്കിയതു 1874 ഇല് ആണു. 1875 ജനുവരി 15 നാണു ഔപചാരികമായ ഉത്ഘാടനം നടന്നതു, വലിയ ഒരു ഉത്സവാന്തരീക്ഷത്തില് തന്നെ.1896 ഇല് അവിടെ തൂക്കിയിരുന്ന ഒരു വലിയ തൂക്കുവിളക്കിന്റെ വിപരീത ഭാരം )counter weight) നിലത്തു വീണു ഒരാള് മരിച്ചു. കൊട്ടാരത്തിന്റെ അടിയില് ഉള്ള തടാകം, മറ്റു അറകള് എന്നിവയെല്ലം ചേറ്ത്തു 1909 ഇല് ഗാസ്റ്റന് ലിറോക്സ് എന്ന ആള് “ഓപെറായിലെ മായാവി “ എന്ന നോവെല് രചിച്ചു.അടുത്ത കാലത്തു 1969 ഇല്, പുതിയ വൈദ്യുത ബന്ധം കൊടുത്തു 1978 ഇല് നൃത്തം കളിച്ചിരുന്ന പഴയ ഫോയറ് റിഹേഴ്സല് നടത്താനുള്ള സ്റ്റേജാക്കി മാറ്റി. ലൂപ് രൂപെട്റ്റ് എന്നാ ശില്പിയാണ് ഇതു ചെയ്തതു.1994 ഇല് ഇതിന്റെ പൂറ്ണമായ പുനറ് നിറ്മാണം തുടങ്ങി, ആധുനിക വൈദ്യുത ഉപകരണങ്ങള് സ്ഥാപിക്കപ്പെട്ടു.അടിത്തറ വരെ ഉറപ്പാക്കപ്പെട്ടു, 2006 ഇല് ആണു ഈ പണി പൂറ്ത്തിയായതു.

ആദ്യത്തെ ഓപെറായെക്കാള് അല്പം ചെറുതാണെങ്കിലും പുതുക്കിയ ഓപെറാ ഹൌസ് 11000 ച് മീ ഉണ്ടു, 2200 ആള്ക്കാര് ഇരിക്കാം, മദ്ധ്യഭാഗത്തുള്ള ഏകദേശം ആറു ടണ് ഭാരമുള്ള ഒരൊറ്റ തൂക്കു വിളക്കിന്റെ താഴെ.ഭീമന് സ്റ്റേജില് 450 കലാകാരന്മാറ്ക്കു ഒരേസമയം പരിപാടി അവതരിപ്പിക്കാം.വിവിധ നിറങ്ങളില് ഉള്ള മാറ്ബിളുകളും മറ്റും ഉപയോഗിച്ചു വളരെ ആകറ്ഷകമായ രീതിയില് ആണു ഇതു പുതുക്കി പണിതതു, പഴയ ശില്പ സൌകുമാര്യം ഒട്ടും നഷ്ടപ്പെടാതെ തന്നെ.ഗ്രീക്കു പുരാണത്തിലെ പ്രധാന ദൈവങ്ങളുടെയും മറ്റും പ്രതിമകള് അകത്തു കാണാം. ഇതിന്റെ കൂടെ തന്നെ ആധുനിക കാലത്തെ കലാകാരന്മാരായ മൊസാറ്ട്, ബീഥോവന്, റോസിനി, ഡനിയ്യല് ആബറ്, ഫെമെന്റല് ഹാലെവി, ഫൊണ്ടിനി,ഫിലിപ് ക്വിനാള്ട് എന്നിവരുടെ പ്രതിമകളും സ്ഥാപിചിട്ടുന്ടു. ഈ കെട്ടിടത്തിന്റെ മച്ചിലും ചിത്രങ്ങള് വരച്ചിരിക്കുന്നു, പല രീതിയില് ഉള്ള ഇടനാഴികളും കോണിപ്പടികളും തട്ടുകളും ഉണ്ടാക്കിയിരിക്കുന്നു. ഒന്നാം തരം വെൽ വെറ്റ് തുണി കൊണ്ടാണ് അകത്തു മോടി പിടിപ്പിച്ചിരിക്കുന്നത്. സ്വർണ നിറത്തിൽ ഉള്ള ഇലകള് എന്നിവ കൊണ്ടാണു. ഈ കൊട്ടാരം നിറ്മിച്ചു കഴിഞ്ഞ മുപ്പതിലധികം വറ്ഷം ഇതു പോലെയുള്ള അനേകം കെട്ടിടങ്ങള് പോളണ്ടിലും മറ്റും ഉണ്ടാക്കി. അമേരിക്കയിലെ ജെഫ്ഫെറ്സന് സ്മാരകം ഈ രീതിയില് ആണു നിർമിച്ചിരിക്കുന്നത്. ബ്രസീലിലെ ആമസോൺ തിയേറ്ററും റിയോ ഡി ജെനീറോയിലെ ഒരു തിയേറ്ററും ഈ രീതിയില് ആണു നിറ്മിച്ചിരിക്കുന്നതു..



ചിത്രം 72 ഗാര്നിയർ കൊട്ടാരം വേറൊരു കാഴ്ച.

+

**17. ഐഫൽ ഗോപുരത്തിന്റെ മുകളിൽ**



ചിത്രം 73.ഐഫൽ ടവർ



ചിത്രം 74.പാരീസ് നഗരം ടവറിന്റെ മുകളിൽ നിന്ന്

താല്കാലികമായി ഉണ്ടാക്കിയ ഒരു ഗോപുരം ഒരു നഗരത്തിന്റെ തന്നെ മുഖമുദ്ര ആയി മാറിയ കഥയാണു ഐഫല് ഗോപുരത്തിന്റേതുഫ്രെഞ്ച് വിപ്ലവത്തിന്റെ നൂറാം ആ ഘോഷിക്കുന്നതിനോടനുബന്ധിച്ചു 1888 ഇല് സംഘടിപ്പിച്ച ലോക മേളയുടെ പ്രവേശന കവാടമായി 1887 നും 1889 നും ഇടയില് ആണു ഇതു നിര്മിച്ചതു. ഒരു 81 നില കെട്ടിടത്തിന്റെ ഉയരം ( 324 മീ) ഉള്ള ഈ ഗോപുരം ഗുസ്താവ് ഐഫല് എന്ന ശില്പിയാണു രൂപ കല്പന ചയ്തതു. 1888 ലെ ബാറ്സിലോണ നഗരത്തില് നടന്ന ലോക മേളയ്ക്കു വേണ്ടി ആണു ഇതിന്റെ രൂപകല്പന ചെയ്തതെങ്കിലും ബാറ്സിലോണ ലോക മേളയുടെ

സംഘാടകര് ഇതിന്റെ രൂപം മോശമായതും ചിലവുകുറഞ്ഞതുമാണെന്നും ഈ ശില്പം നഗരത്തിന്റെ ഹൃദയഭാഗത്തു വയ്ക്കാന് കൊള്ളില്ലെന്നും പറഞ്ഞു തിരസ്കരിച്ചു. അവര് വേണ്ടെന്നു പറഞ്ഞതിനു ശേഷം ആണു ഐഫല് ഇതു ഫ്രെഞ്ചു ലോകമേളയുടെ സംഘാടകര്ക്കു സമറ്പ്പിച്ചതു. 1881 മാര്ച് 31 നു ഉത്ഘാടനം ചെയ്ത ഈ ഗോപുരം മേയ് 6 നു പൊതുജനങ്ങള്ക്കു തുറന്നു കൊടുത്തു. ഉത്ഘാടനം ചെയ്ത കാലത്തു പാരീസിലെ പല കലാകാരന്മാരും പൊതു പ്രവറ്ത്തകരും ഈ ഗോപുരത്തിന്റെ രൂപത്തെ നിശിതമായി വിമര്ശിച്ചിരുന്നു, പാരീസ് നഗരത്തിന്നു ഇതു ഒരു അപമാനം ആണെന്നു വരെ അവര് എഴുതി. പ്രസിദ്ധ നോവെലിസ്ടുകളായ മോപ്പസാങ്ങും അലെക്സാണ്ഡര് ഡ്യൂമാസും ഇവരില് ഉണ്ടായിരുന്നു.



ചിത്രം 75.ടവറിന്റെ ആർച് ചിത്രം 76. ടവറിന്റെ മുകളിൽ നിന്നു നഗരകാഴ്ച

എന്നാല് കാലക്രമേണ മോപ്പസാങ് ഈ ടവറിലെ നിത്യ സന്ദറ്ശകനായി, എല്ലാദിവസവും ഉച്ച ഭക്ഷണം ഒന്നാം നിലയിലെ റെസ്ടോറന്റില് നിന്നുമാക്കിയത്രേ. ആരോ അദ്ദേഹത്തോടു ഇതിനെപറ്റി ചോദിച്ചപ്പോള് അദ്ദേഹം തമാശ ആയി പറഞ്ഞതു ഇതാണു " പാരീസില് ഇവിടെ ഇരുന്നാല് മാത്രമേ ഈ സാധനം (ഗോപുരം) കാണാതിരിക്കുവാന് കഴിയുകയുള്ളൂ" എന്നു. 324 മീ ആണു ടവറിന്റെ ഉയരം, 108 നിലകളില് ആയി. ആദ്യകാലത്തു റ്റി വി ടവറ് ഇല്ലായിരുന്നതു കൊണ്ടു ഇതിന്റെ ഉയരം 12 മീ കുറവായിരുന്നു. ഒന്നാം നില 57.63 മീ ഉയരത്തില് 19 നില വരെ ആണു. രണ്ടാം നിലയുടെ ഉയരം 115.73 മീ, 38 നിലകള്. പൊതു ജനങ്ങൾക്ക് പ്രവേശനം ഉള്ള മൂന്നാം നിലയിലേക്കുള്ള ഉയരം 273 മീ ഉയരം ഉണ്ടു, 89 നിലകളും. നല്ലതെളിച്ചമുള്ള ദിവസം ഈ ടവറിന്റെ മുകളിൽ നിന്ന് 59 കി മീ ദൂരത്തു വരെയുള്ല ഭൂപ്രദേശം കാണാം. സാധാരണ ദിവസങ്ങളില് 12-15 കി മീ വരെയേ കാണാന് കഴിയൂ. ഇതിനു പ്രധാനകാരണം അന്തരീക്ഷ മലിനീകരണം തന്നെ.

ആഗസ്റ്റു മാസം ആണു ഈ ടവറില് നിന്നുള്ള കാഴ്ച എറ്റവും നന്നാകുക. ഒന്നാം നിലയിലേക്കും രണ്ടാം നിലയിലേക്കും കാല് നടയായി കയറാം, 19 ഉം 39 ഉം പടികള് ചവിട്ടിയാല് മതി. മൂന്നാം നിലയിലേക്കു ലിഫ്റ്റുവഴി മാത്രമേ പ്രവേശനം ഉള്ലൂ. രണ്ടു വറ്ഷവും രണ്ടു മാസവും അഞ്ചു ദിവസവും കൊണ്ടാണു ഈ ടവറിന്റെ നിറ്മ്മാണം തീര്ത്തതു.



ചിത്രം 77. എഡിസണും ഐഫലും മുഖാമുഖം

7300 ടണ് ഉരുക്കു കമ്പികളാണ് ഇതു നിറ്മിക്കാന് ഉപയോഗിച്ചിട്ടുള്ളതു. ലോഹമല്ലാത്ത മറ്റുസാധനങ്ങള് ഉള്പെടെ ഭാരം 10,00 ടണ്ണില് അധികം സമ്മർദ്ദത്തെ ചെറുത്ത് നില്കാനുള്ള കഴിവുണ്ടു ഈ ഗോപുരത്തിനു. ഈ ഗോപുരത്തിന്റെ അതേ വലിപ്പമുള്ള ഒരു വൃത്തസ്തംഭത്തില് ഉള്കൊള്ളുന്ന വായുവിനെക്കാള് ഭാരം കുറവാണു. ഈ ഗോപുരത്തിനു വേണ്ടി വിശദമായ കണക്കുകള് ഐഫലും സഹപ്രവറ്തകരും അപഗ്രഥിച്ചിരുന്നു. ഗോപുരത്തിന്റെ ഓരോ ഭാഗത്തിലും കാറ്റിൽ നിന്ന് പരമാവധി വരാവുന്ന സമ്മർദംകൃത്യമായി കണക്കാകിയാണു ഇതു രൂപകല്പന ചെയ്തതും നിറ്മിച്ചതും. ഇതൊക്കെ ആണെങ്കിലും കാറ്റിന്റെ സമ്മർദ്ദം കൊണ്ടു ഗോപുരം ആറേഴു സെന്റി മീറ്റർ വരെ ആടുന്നുന്ടത്രേ. ഇതിനുവേണ്ടികൂടി ഏഴു വർഷത്തിലൊരിക്കൽ ഏകദേശം 60 ടണ് പെയിന്റു ഉപയോഗിക്കുന്നുണ്ടു. താഴെ നിന്നു നോക്കുമ്പോള് ഭംഗി ആയിരിക്കുവാന് ഗോപുരത്തിന്റെ വിവിധ ഭാഗങ്ങളില് വിവിധ രംഗത്തിലുള്ള പെയിന്റാണു ഉപയോഗിക്കുന്നതു. ഏറ്റവും കട്ടിയുള്ള പെയിന്റു താഴ് ഭാഗത്തും മുകളിലേക്കു പോകുമ്പോള് കട്ടി കുറച്ചും കൊണ്ടു വരുന്നു.

മൂന്നു നിലയിലാണു ഇതു നിറ്മിച്ചിരിക്കുന്നതു. ഒന്നും രണ്ടു നിലയിലേക്കുള്ള ലിഫ്റ്റു ഒരേ കമ്പനി യാണു നിറ്മിച്ചതു. ഇവര്ക്കെന്നലല്പലറ്ക്കും ഇത്തരം ഗോപുരത്തിലേക്കുള്ള

ഇത്രയും ഭാരമുള്ള ലിഫ്റ്റ് ഉണ്ടാക്കി പരിചയം ഇല്ലായിരുന്നു. ആദ്യമായി ഉണ്ടാക്കിയത് കൊണ്ടു തുടക്കത്തിൽ പല സാംകേതിക തടസ്സങ്ങളും നേരിടേണ്ടിവന്നു. ചെരിഞ്ഞ രീതിയിൽ ഉള്ള ട്രാക്കും കോണുകളും കൂടുതല് പ്രശ്ണങ്ങള് ഉണ്ടാക്കി. പടിഞ്ഞാറും കിഴക്കും ഭാഗത്തുള്ല ലിഫ്റ്റുകള് ഒരു ഫ്രെഞ്ചു കമ്പനിയും തെക്കും വടക്കും ഉള്ളവ ഒരു അമേരിക്കന് കമ്പനിയുമാണു നിര്മിച്ചതു. ആദ്യ് ഫ്രെഞ്ചു കമ്പനി സ്ഥാപിച്ച ലിഫ്റ്റുകള്ക്കു തകരാറുണ്ടായിരുന്നതു കൊണ്ടു അവ 1897 ഇല് തന്നെ മാറ്റി. ആധുനിക രക്ഷാ സംവിധാനങ്ങള് എല്ലാം സ്ഥാപിച്ചു ഈ ലിഫ്റ്റുകള് പുതുക്കിയതു 1986 ഇലാണു. കമ്പ്യൂട്ടറുകള് ഉപയോഗിച്ചു കൃത്യമായി ലിഫ്റ്റുകളെ പ്രവര്ത്തിപ്പിക്കുന്നു. തുടക്കത്തില് ഇവ ഹൈഡ്രോളിക് മോട്ടോറ് ഉപയോഗിച്ചു ആയിരുന്നു പ്രവര്ത്തിപ്പിച്ചിരുന്നതു. പിന്നീടു 320 കിലോവാട്ട് ശക്തിയുള്ള വൈദ്യുത മൊട്ടോര് ആക്കി. 92 യാത്രാക്കരുള്പെടെ ഇന്നത്തെ ലിഫ്റ്റിനു 22 ടണ് ഭാരമുണ്ടു. രണ്ടും മൂന്നും നിലയിലേക്കുള്ള ലിഫ്റ്റും ആദ്യം ഹൈഡ്രോളിക് മൊട്ടോര് കൊണ്ടാണു പ്രവര്ത്തിപ്പിച്ചിരുന്നതു. പിന്നീടു അവയും മാറ്റി. ആദ്യം സ്ഥാപിച്ച ലിഫ്റ്റുകള് 97 വറ്ഷതെ സേവനത്ത്നു ശെഷം 1982 ഇലാണു മാറ്റി സ്ഥാപിച്ചതു. പഴയ ലിഫ്റ്റിൽ മുകളിൽ എത്താന് 8 മിനുട്ടെടുത്തിരുന്നു. പുതിയതില് ഒരു മിനുട്ടു നാല്പത് സെക്കണ്ടു കൊണ്ടു മുകളില് എത്തുന്നു. ഈ ഗോപുരത്തിന്റെ ഒന്നാം നിലയിലും രണ്ടാം നിലയിലും ഓരോ റെസ്റ്റോറന്റും പ്രവര്ത്തിക്കുന്നുണ്ടു. ഈ ടവറ് നിറ്മിച്ച ശില്പി ആയ ഗുസ്താവ് ഐഫല് താഴത്തെ നിലയില് ഇതിന്റെ നിറ്മാണത്തില് സഹകരിച്ചവരുടെ 72 പേരുകള് കൊത്തി വച്ചിട്ടുണ്ടു. ഇടയ്ക്കു ഇതു ആരോ പെയിന്റു ചെയ്തു മറച്ചുവെങ്കിലും പിന്നീടു അതു വീണ്ടും കാണികള്ക്കു കാണാന് കഴിയുന്ന രീതിയിലാക്കി.

1889 നു ശേഷം ഈ ഗോപുരത്തില് 200,000,000 ആള്ക്കാര് കയറി ഇറങ്ങിയിട്ടുണ്ടു. 2006 ഇല് മാത്രം 6,719,200 ആള്ക്കാര് കയറിയത്രേ. അങ്ങനെ ലോകത്തിലെ ഏറ്റവും കൂടുതല് ആള്ക്കാര് സന്ദറ്ശിച്ച ഒരു സ്മാരകം ആയി ഇതു നിലനില്കുന്നു. ആദ്യകാലത്തില് തന്നെ ഇവിടം സന്ദര്ശിച്ച ഒരാള് പ്രസിദ്ധ ശാസ്ത്രജ്ഞന് ആയ തോമസ് ആൽവാ എഡിസനാണു. 1989 സെപ്റ്റംബറ് പത്തിനു എഡിസണ് ഇവിടെ എത്തി. ഐഫലും എഡിസണും ആയി സംസാരിച്ചു കൊണ്ടിരിക്കുന്ന ഒരു മെഴുകു ശില്പം മൂന്നാം നിലയില് സ്ഥാപിച്ചിട്ടുണ്ടു. 1940 ഇല് നാസികള് നഗരം കീഴടക്കിയപ്പോള് ഗോപുരത്തിന്റെ ലിഫ്റ്റുകളുടെ കമ്പികള് ഫ്രെഞ്ചുകാര് മുറിച്ചിരുന്നു. ഹിറ്റ്ലറ്ക്കു അതുകൊണ്ടു കോണിപ്പടികള് നടന്നു കയറേണ്ടി വന്നുവത്രേ.

ഐഫല് ടവറില് ഉയരത്തിലേക്കു പോകാന് രണ്ടു ലിഫ്റ്റുകള് കയറണം. ഒന്നും രണ്ടും നിലയിലേക്കു ഒന്നാമത്തെതും രണ്ടിൽ നിന്ന് മൂന്നിലേക്ക് രണ്ടാമത്തെതും. അവധി

ദിവസം ആണെങ്കില് നീണ്ട ക്യൂ കാണാം. ഞങ്ങൾക്ക്  രാവിലെ . പതിനൊന്നു മണിക്കു മുമ്പു കയറാന് കഴിഞ്ഞിലെങ്കില് പരിപാടി ഉപേക്ഷിച്ചു പൊകേണ്ടിവരും എന്നു ഗൈഡ് പറഞ്ഞു. കാരണം ഞങ്ങൾക്ക് ലണ്ടനിലേക്കുള്ള കടത്ത് ബോട്ട് മൂന്നു മണിക്കാണ് ബുക്ക് ചെയ്തിരിക്കുന്നത്.മൂന്നാം നിലയിലേക്കുള്ള ലിഫ്ട്ടിനു ചെറിയ തകരാർ ഉണ്ടായതുകൊണ്ടു ഒന്പതു മണി കഴിഞ്ഞാണു ടിക്കറ്റു കൊടുത്തു തുടങ്ങിയതു.  ഞങ്ങൾ ക്യൂവില് നില്കുമ്പോള് അവിടെയും ഐഫല് റ്റവറിന്റെ മാതൃകകളുമായി കച്ചവടക്കാറ് എത്തിയിരുന്നു. ഒരു നീഗ്രോ പയ്യനും ഒന്നു രണ്ടു അറബ് ചെറുപ്പക്കാരും ഇന്ത്യക്കാരും. ഇടക്കിടക്കു ഇവരെ പോലീസ് ഓടിക്കുന്നുമുണ്ടു. എന്നാലും അവര് ഒളിച്ചും പതുങ്ങിയും ഞങ്ങളുടെ മുമ്പില് എത്തും. താക്കോല് ചെയിന് പിന്നെയും കുറച്ചു കൂടി വാങ്ങി, സുഹൃത്തുക്കൾക്ക് സമ്മാനമായി കൊടുക്കാന് പറ്റിയ സാധനം ആയതുകൊണ്ടു.

ഏതായാലും ഒന്പതേമുക്കാല് മണി ആയപ്പോള് ഞങ്ങള്ക്കു ലിഫ്റ്റില് കയറാന് കഴിഞ്ഞു. രണ്ടാം നിലയില് അധികം തങ്ങി നില്കാതെ ഞങ്ങള് മൂന്നാം നിലയിലെത്തി. പാരീസ് നഗരം മുഴുവന് ടവറിന്റെ മൂന്നാം നിലയില് നിന്നു ഒറ്റ നോട്ടത്തില് കാണാം. നല്ലതെളിഞ്ഞ കാലാവസ്ഥ ആയിരുന്നതിനാല് വളരെ വ്യക്തമായി എലാം കാണാനും ഫോട്ടോ എടുക്കാനും കഴിഞ്ഞു. നഗരം ചുറ്റി ഒഴുകുന്ന സീന് നദിയും ചെറുതും വലുതുമായ കൊട്ടാരങ്ങളും പ്രധാന കാഴ്ചകള് ആയ ചാമ്പ് എലിസീ, നോത്ര് ദാം  പള്ളി, ഓപെരാ ഹാള് , നെപ്പോളിയന്റെ സ്തൂപം എലാം വ്യക്തമായി തിരിച്ചറിയാന് കഴിഞ്ഞു. മനോഹരവും അത്യപൂറ്വവും ആയ ഈ കാഴ്ച ഡിജിറ്റല് ക്യാമെറായിലും വിഡിയോ ആയി പകറ്ത്തി എടുക്കാന് കഴിഞ്ഞു.

## 18.: പാരീസില് നിന്നും ലണ്ടനിലേക്കു



ചിത്രം 78 തിരിച്ചു പോകാൻ തുറമുഖത്

ഐഫല് ഗോപുരത്തിലേക്കു പുറപ്പെടുന്നതിനു മുന്പു തന്നെ ഹോട്ടല് മുറി കാലിയാക്കി സാധനങ്ങള് വണ്ടിയില് എത്തിച്ചിരുന്നു. ഐഫല് ഗോപുരത്തിന്റെ മുകളില് നിന്നു ഇറങ്ങിയപ്പോള് തന്നെ പതിനൊന്നര മണി കഴിഞ്ഞു.. ഞങ്ങള്ക്കു ഫ്രെഞ്ചു തീരത്തുള്ള കലേയില് നിന്നു ഇങ്ലണ്ടു തീരത്തുള്ള ഡോവെറിലേക്കുള്ള കടത്തു ബോട്ടു മൂന്നു മണിക്കാണ്. അത് കൊണ്ടു ഉടനെ തന്നെ പുറപ്പെട്ടു. മൂന്നു മണിക്കൂർയാത്രയുണ്ടു, അതിനിടയില് ഉച്ചഭക്ഷണവും കഴിക്കണം. ഞങ്ങളുടെ കൂട്ടത്തില് ഉള്ള ഒന്നു രണ്ടു കുടുംബങ്ങള് കുറച്ചു ദിവസം കൂടി പാരീസില് താമസിക്കാന് തീരുമാനിച്ചു, പ്രത്യേകിച്ചും ദുബായില് നിന്നുള്ള മലയാളി കുടുംബം. കുട്ടികളെ വാൽറ്റ് ഡിസ്നി ഷോയിലും മറ്റും കൊണ്ടുപോകാന്. ഞങ്ങള്ക്കെല്ലാവര്ക്കും തന്നെ പാരീസ് കണ്ടു മതിയായിരുന്നില്ല ഒരാഴ്ച കണ്ടാലും പിന്നെയും എന്തെങ്കിലും കാണാന് ഉണ്ടാവും. കൊട്ടാരങ്ങളും മ്യൂസിയങ്ങളും എല്ലു പുറത്തു നിന്നു കാണാനേ കഴിഞ്ഞുള്ളൂ. മോണാ ലിസാ ഇപ്പോഴും ഫോട്ടോയില് കണ്ടതു മാത്രം. പാരീസില് പോയിട്ടു മോണാ ലിസ കാണാതെ പോകുന്നതു എത്ര കഷ്ടമാണു.. പാരീസ് ഓപ്പെറായും പുറത്തു നിന്നു കാണാനേ കഴിഞ്ഞുള്ളൂ. യു കെ യില് താമസമായ മകനോടും കുടുംബത്തോടും നിങ്ങള് എത്രയും വേഗം പാരീസില് വന്നു കുറച്ചു ദിവസം താമസിച്ചു എല്ലു കാണണം എന്നു പറഞ്ഞു ഏറ്പാടാക്കി മനസ്സില്ലാ മനസ്സോടെ ഞങ്ങളും വണ്ടിയില് കയറി

.



ചിത്രം 79. കപ്പൽ നങ്കൂരം ഇട്ടിരിക്കുന്നു.

വീണ്ടും പച്ച വിരിച്ച ഗോതമ്പു വയലിലെ യൂറോ ഹൈവേയില് കൂടിയുള്ള യാത്ര . വഴിയിൽ ഒരു സെറ്വ്വീസ് സ്റ്റേഷനില് നിറ്ത്തി അത്യാവശ്യം വിശപ്പു മാറ്റി. അവസാനത്തെ ദിവസം ആയതുകൊണ്ടാണൊ അറിയില്ല ഞങ്ങളുടെ കാരവന് ഭക്ഷണം ഇല്ല ടൂറ്

പ്രോഗ്ഗ്രാമില് പറഞ്ഞിട്ടുള്ള ഭക്ഷണം അവര് തന്നു കഴിഞ്ഞിരുന്നു. അതുകൊണ്ടു സർവീസ് സ്ടേഷനില് നിന്നു കിട്ടിയ സാണ്ഡ്വിച്ചും കാപ്പിയുമായി തല്കാലം ജഠരാഗ്നി ശമിപ്പിച്ചു.

പുറപ്പെട്ടപ്പോള് സമുദ്രാന്തര്ഭാഗത്തിലുള്ള റെയില് ലൈനില് കൂടിയാണല്ലൊ വന്നതു. അങ്ങോട്ടു കടത്തു ബോട്ടില് ആണു യാത്ര. കലെയ് എന്ന സ്ഥലത്തു നിന്നാണു കടത്തു ബോട്ടു പുറപ്പെടുന്നതു. കലെയ് ശരിക്കും ഒരു ചെറിയ തുറമുഖം തന്നെ. വ്യാപാര കപ്പലുകള് ഇല്ല എന്നു മാത്രം. ഫ്രെഞ്ചു ഇങ്ലീഷ് കടത്തു ബോട്ടുകള് ആണു അവിടവിടെ നങ്കൂരം ഇട്ടു കിടക്കുന്നതു. ബോട്ടുകള് എന്നു പറഞ്ഞാലും ശരിക്കും കപ്പലുകള് തന്നെ. തുറമുഖത്തിനു അടുത്തു തന്നെ ചില ഫാക്ടറികളും കണ്ടു. പതിവു പോലെ പാസ്പോര്ട്ടു ചെക്കു ചെയ്തു ഞങ്ങളെ തുറമുഖത്തിലേക്കു കയറ്റി. ബസ്സു കപ്പലില് കയറ്റാന് കൊണ്ടു പോയി. അല്പം സമയം ഉള്ളതുകൊണ്ടു ഞങ്ങള് നടന്നു തന്നെ നീങ്ങി. കടല് തീരമായതുകൊണ്ടു ശക്തമായ കാറ്റുണ്ടു. മെല്ലെ കപ്പലിലിലേക്കു നീങ്ങി.

കൂറ്റൻ കപ്പലാണ് , ആയായിരം ആൾക്കാർക്കും ചരക്കും എല്ലാം കയറ്റം. റെസ്റ്റോറന്റും കാസിനോയും എല്ലാം ഉണ്ടു. പണം മാറ്റി എടുക്കാന് ബാങ്കും എല്ലാം കപ്പലിനുള്ളില് തന്നെ പ്രവര്ത്തിക്കുന്നു. റെസ്റ്റോരന്റില് നിന്നു പൊരിച്ച മത്സ്യതിന്റെയും മാംസത്തിന്റെയും മണം. പുറത്തെ ഡെക്കില് നിന്നു നല്ല കാഴ്ച ആണു. കാറ്റു ശക്തിയായി തന്നെ വീശുന്നു. എന്നാല് ഈ കാറ്റിലും യാതൊരു ബുദ്ധിമുട്ടും ഇല്ലാതെ പറക്കുന്ന കടല്കാക്കകള് ഞിങ്ങളെ അത്ഭുതപ്പെടുത്തി.

കപ്പല് നീങ്ങി തുടങ്ങി. കടൽ ചോരുക്കിനുള്ള ആരംഭമാണൊ എന്നു തോന്നി സ്ത്രീ ജനങ്ങള് ചെരിഞ്ഞു കിടക്കാന് ശ്രമിച്ചു. മറ്റുള്ളവര് കാഴ്ച കണ്ടും ഫോട്ടോ ഏടുത്തും സമയം കഴിച്ചു. റെസ്ടോററ്റില് ഒന്നാം തരം മീന് പൊരിച്ചതും മറ്റു വിഭവങ്ങളും ഉണ്ടു. ബിയരും മറ്റും ലഹരിപാനീയങ്ങളും മിക്കവരുടെ കയ്യിലും ഉണ്ടു. ഏകദേശം 80 മിനുട്ടുകൊണ്ടു അക്കരെ എത്തും.

ഇങ്ലണ്ടു തീരം മുഴുവന് നല്ല വെള്ള നിറത്തില് ഉള്ള ചുണ്ണാമ്പു കല്ലുകള് ആണു. അതുകൊണ്ടു വളരെ ദൂരത്തില് നിന്നു തന്നെ തീരം കാണാം. പണ്ടു കാലത്തു കപ്പല് യാത്രക്കാര്ക്കു ബ്രിട്ടീഷ് തീരത്തേക്കു എത്താന് വളരെ സൌകര്യമായിരുന്നു ഈ ഭൂപ്രകൃതി. രാത്രിയില് പോലും തീരം വ്യക്തമായി കാണാമായിരുന്നു. ഒരു കാലത്തു സൂര്യന് അസ്തമിക്കാത്ത രാജ്യത്തിന്റെ ഉടമകളായിരുന്ന ബ്രിട്ടീഷുകാറ് സമുദ്രങ്ങള് മുഴുവന് സ്വന്തം അധീനതയില് ആക്കിയതു ബ്രിട്ടീഷ് നേവിയുടെ സഹായത്തില് ആയിരുന്നു. ഇന്നു കപ്പല് വ്യവസായം വളരെ മെലിഞ്ഞിരിക്കുന്നു. വിമാന യാത്രയിൽ ഉണ്ടായ അഭൂത പൂര്വമായ വളര്ച്ച ഇന്നു കപ്പല് ഗതാഗതം ചരക്കു കൊണ്ടു പോകാനും ചുരുക്കം

യാത്രാകപ്പലുകളിലേക്കും ഒതുക്കി . ഗ്ലൂസ്ഗോയില് ഉണ്ടായിരുന്ന മിക്കവാറും കപ്പല് നിറ്മ്മാണ ശാലകള് ഇന്നു പൂട്ടി കഴിഞ്ഞു. പണ്ടൊക്കെ കപ്പലില് കയറിയാല് ഭ്രഷ്ടു കല്പിച്ചിരുന്ന നമ്മുടെ നാട്ടുകാര്ക്കു ഇന്നു വിമാനത്തില് കൂടിയുള്ള യാത്ര സാധാരണ സംഭവം ആയി മാറിയിരിക്കുന്നു

.



ചിത്രം 80. തീരത്തെ കെട്ടിടം ചിത്രം 81 വാര്ഫിലെക്കുള്ള വഴി

കപ്പലില് നിന്നിറങ്ങി വീണ്ടും ബസ്സില് കയറി. വന്ന വഴിയേ തന്നെ തിരിച്ചു പോന്നു, എല്ലാവരെയും അവരവരെ കയറ്റിയസ്ഥലത്തു തന്നെ തിരിച്ചു വിട്ടു. ഞങ്ങള് ഒരു ദിവസം ലണ്ടനില് താമസിച്ചേ സ്കോട്ട്ലണ്ടിലേക്കു പോകുന്നുള്ളൂ എന്നതു കൊണ്ടു താമസിക്കാന് ബുക്കു ചെയ്ത ഇന്ത്യന് വൈ എം സി ഏ യിലെക്കു നീങ്ങി. അങ്ങനെ അഞ്ചു ദിവസത്തെ യൂറോപ്പു യാത്ര അവസാനിച്ചു. ഞങ്ങളുടെ വഴികാട്ടിയും റ്റൂറ് മാനേജറുമായിരുന്ന അതുലിനും ഡ്രൈവറ്ക്കും എന്തെങ്കിലും പിരിച്ചു കൊടുക്കണമെനുണ്ടായിരുന്നു, എന്നാല് റ്റിപ്പുകള് ഉള്പെടെയാണു എന്ന് സ്റ്റാറ് റ്റൂറിന്റെ പരസ്യത്തില് ഉണ്ടെന്നു പറഞ്ഞു ചിലര് അതു തടസ്സപ്പെടുത്തി. പണത്തിന്റെ കാര്യം വരുമ്പോൾ എല്ലാവരും ഒരേ സ്വഭാവക്കാർ ആണല്ലോ, ഏതായാലും ഹൃദ്യമായ, മറക്കാനാവാത്ത അനുഭവങ്ങള് കാഴ്ചവച്ച സ്റ്റാര്റ്റൂരിനും വഴികാട്ടിയ്ക്കും ഡ്രൈവർക്കും നന്ദി പറഞ്ഞു ഞങ്ങൾ പിരിഞ്ഞു.

(http://www.startours.co.uk/home.aspx,)

## 19.ലൂവ്രേ മ്യൂസിയം.

ആദ്യത്തെ യൂറൊപ്പു യാത്രയിൽ പാരീസിന്റെ ഒരു ഭാഗം മാത്റമേ വിശദമായി കാണാൻ കഴിഞ്ഞുള്ളൂ എന്നു എലൂവറ്ക്കും തോന്നിയതാണു. സീൻ നദിയിൽ കൂടി നടത്തിയ ബോട്ടു യാത്റയിൽ ഒരു വിഹഗ വീക്ഷണവും നഗര പ്റദക്ഷിണത്തിനിടയിൽ രാത്റിയിലെ പാരീസിന്റെ ഭംഗിയും കണ്ടു എന്നു വരുത്തി എന്നു മാത്റം. കുട്ടികൾക്കു കാണാൻ വേണ്ട്തൊന്നും അന്നു കാണാനും കഴിഞ്ഞില്ല.പാരീസിലെ ഡിസ്നിലാന്റും കുട്ടികൾക്കു കാണുകയുമാവമല്ലോ എന്നു കരുതി അഞ്ചു ദിവസത്തെ പരിപാടി ഇട്ടു. പാരീസിലെ പ്റധാന ആകർഷണങ്ങളായ ല്യൂവ്റെ മ്യൂസിയവും നോത്റുദാം പള്ളിയും കഴിയുമെങ്കിൽ മ്യൂസിയങ്ങളും കാണാൻ തരപ്പെടണം.



ചിത്രം 82 ലൂവ്രേ മ്യൂസിയം രാത്രിയിൽ

ലോകത്തിലെ ഏറ്റവും വലിയ മ്യൂസിയങ്ങളിൽ ഒന്നാണ് പാരീസിലെ സീൻ നദിയുടെ തീരത്ത് സ്ഥിതി ചെയ്യുന്ന ലൂവ്രേ മ്യൂസിയം. വലിപ്പത്തിലും, പ്രദര്ശന വസ്തുക്കളുടെ

എണ്ണത്തിലും വർഷാവർഷം വന്നുപോകുന്ന കാഴ്ച്ചക്കാരിലും ഈ മ്യൂസിയം മുമ്പന്തിയിൽ തന്നെ നില്കുന്നു.

പാരീസിലെ പഴയ രാജകൊട്ടാരങ്ങളില്

ഒന്നാണ് ഈ മ്യൂസിയം ആയി രൂപാന്തരപ്പെട്ടത്. ഒരു വര്ഷം എന്പതു ലക്ഷം ആൾക്കാർ ഇവിടം സന്ദർശിക്കുന്നു.60600 ച മീറ്ററിൽ വ്യാപിച്ചു കിടക്കുന്ന ഇവിടെ പ്രധാനപ്പെട്ട 35000 ലധികം പ്രദർശനവസ്തുക്കള് ഉണ്ട്.

.



ചിത്രം 83. മ്യൂസിയം പുറത്തു നിന്ന്



ചിത്രം 84. പുറക്കാഴ്ച

അല്പം ചരിത്രം

ചരിത്രം നോക്കിയാൽ ലൂവ്രേ കൊട്ടാരത്തിന്റെ പണി12 ആം നൂറ്റാണ്ടിൽ തന്നെ തുടങ്ങിയിരുന്നതായി കാണാം. ഫിലിപ്പ് അഗസ്റ്റെ എന്നാ രാജാവിന്റെ കാലത്ത് സീൻ

നദിയുടെ തീരത്ത് 1180-1233 കാലത്താണ് പണി തുടങ്ങിയത്. പാരീസ് നഗരത്തിനു ചുറ്റും ഉള്ള ഒരു കോട്ടയായാണ് ലൂവ്രേ നിർമ്മിച്ചത്.78 മീടർ നീളവും72 മീടർ വീതിയും ഉള്ള കോട്ടയുടെ വാതിലുകൾ ചെറുതായിരുന്നു. ഈ ചത്വരത്തിന്റെ മദ്ധ്യ ഭാഗത്ത്15 മീടർ ചുറ്റളവും18 മീടർ ഉയരവുമുള്ള പ്രധാന കൊട്ടാരം നിലനിന്നു. ഈ കോട്ടയുടെ ഭാഗങ്ങൾ ഇപ്പോൾ മ്യൂസിയതിന്ടെ താഴത്തെ നിലയിൽ കാണാം. ഫിലിപ്പെ നിർമിച് കോട്ടയും കെട്ടിടവും പല പ്രാവശ്യം പുതുക്കി നിർമിക്കുകയുണ്ടായി.1682 ൽ ലൂയിXIV ലൂവ്രേ കൊട്ടാരത്തിൽ നിന്ന് വേര്സൈലെസ് കൊട്ടാരത്തിലേക്ക് താമസം മാറ്റിയപ്പോൾ ലൂവ്രേ കൊട്ടാരത്തിലെ കലാവസ്തുക്കളും മറ്റും പ്രദർശിപ്പിക്കാനുള്ള ഒരു സ്ഥലം ആയി മാറി.1692 ൽ പുരാതന ശില്പങ്ങളുടെ ശേഖരം ഇതിനോടൊപ്പം ചേർത്തു.1699 വരെ നൂറു വർഷത്തോളം ഈ കെട്ടിടത്തിൽ പുരാതന ശിലാലിഖിതങ്ങളെപ്പറ്റിയുംശില്പങ്ങളെപ്പറ്റിയും പഠിക്കാനുള്ള അക്കാഡെമി പ്രവർത്തിച്ചിരുന്നു. ഫ്രെഞ്ച് വിപ്ലവം കഴിഞ്ഞു നാഷണൽ അസെംബ്ലിയിൽ ലൂവ്യ കൊട്ടാരം രാഷ്ട്രത്തിന്റെ കലാശേഖരങ്ങൾ പൊതുജനങ്ങൾക്ക് വേണ്ടി പ്രദർശിപ്പിക്കാൻ വേണ്ടിയുള്ള ഒരു മ്യൂസിയമായി പ്രഖ്യാപിക്കപ്പെട്ടു.



ചിത്രം 85 കെട്ടിടം



ചിത്രം 86 . പ്രവേശന കവാട ഗോപുരം

അങ്ങനെ179 ആഗസ്റ്റ്10 നു രാജകൊട്ടാരങ്ങളിൽ നിന്നും പള്ളികളിൽ നിന്നും കണ്ടുകെട്ടിയ 537 പെയിന്റിങ്ങുകളോടുകൂടി മ്യൂസിയം പൊതുജനങ്ങൾക്ക് തുറന്നു കൊടുത്തു. കെട്ടിടത്തിന്റെ ഉറപ്പു കുറവ് പരിഹരിക്കാൻ 1796 മുതല്1801 വരെ ഇതാടച്ചിട്ടിരുന്നു. നെപ്പോളിയന്റെ ഭരണകാലത്ത് ഈ മ്യൂസിയതിലെ ശേഖരങ്ങൾ വളരെയധികം വർദ്ധിച്ചു. ഇതിനു നെപ്പോളിയൻ മ്യൂസിയം എന്ന് പേരും ഇട്ടു. നെപ്പോളിയൻ വാട്ടെര് ലൂ യുദ്ധത്തിൽ പരാജയപ്പെട്ടതോടു കൂടി ഇവിടത്തെ പല പ്രദര്സന വസ്തുക്കളും ഉടമകൾ കൊണ്ടുപോയി. എന്നാൽ ലൂയി XVIII, ചാര്സ് X എന്നിവരുടെ ഭരണകാലത്ത് ഇവിടെ ശേഖരങ്ങൾ വീണ്ടും വർദ്ധിച്ചു. രണ്ടാമത്തെ ഫ്രെഞ്ച് സാമ്രാജ്യകാലത്ത്20,000 വസ്തുക്കൾ കൂടി ചേർത്ത് മ്യൂസിയം വിപുലമാക്കി. മൂന്നാമത്തെ റിപ്പബ്ലിക്കിന്റെ കാലത്തും സംഭാവനകളിലും മറ്റും കൂടി പ്രദർശന വസ്തുക്കൾ വർദ്ധിച്ചു കൊണ്ടിരുന്നു.2008 ൽ ഇവയെ എട്ടു ഭാഗങ്ങളായി തിരിച്ചു. ഈജിപ്ഷ്യൻ പുരാതന വസ്തുക്കള്, സമീപപൂർവ ദേശത്ത് നിന്ന് ഉള്ളവ, ഗ്രീക്ക്, ഇറ്റാലിയന്, റോമൻ പുരാതന വസ്തുക്കള്, ഇസ്ലാമിക് കല, ശില്പങ്ങൾ എന്നിങ്ങനെ വേർതിരിച്ചു വച്ച് മോടി പിടിപ്പിച്ചു. കൂടുതൽ മോടിപിടിപ്പിക്കൽ കല(Decorative Art ), പെയിന്റിങ്ങുകളും , അച്ചടിച്ചതും വരച്ചതും (Prints and Drawings)എന്നിങ്ങനെ കൂട്ടി ചേർത്തു.

**For more information please visit :**

http://www.louvre.fr/en
http://www.louvre.fr/en/history-louvre

ല്യൂവേ മ്യൂസിയതിലേക്കുള്ള പ്രവേശന കവാടം

ലൂവ്രേ മ്യൂസിയത്തിന്റെ പ്രവേശന ഭാഗത്തുള്ള കൂറ്റൻ പിരമിഡ് നിർമ്മിച്ചത്1981 ൽ ആണ്. ഫ്രെഞ്ച്പ്രെസിഡണ്ട് ഫ്രാൻസിസ് മിത്തെരാണ്ടിന്റെ ഭരണകാലത്ത് മ്യൂസിയം ആധുനികവത്കരി ക്കുന്നതിന്റെ ഭാഗമായി നിർമിച്ചതാണിത്.1970 മുതൽ തന്നെ മ്യൂസിയത്തിലെ വർദ്ധിച്ചുവന്ന തിരക്ക് നിയന്ത്രിക്കാൻ വളരെ വിഷമം അനുഭവച്ചിരുന്നു പ്രവേശനദ്വാരം വളരെ ചെറുതായിരുന്നു, ഓരോ ഭാഗത്തേക്കും വേറെ വേറെ വാതിലുകൾ ആയിരുന്നു , പലപ്പോഴും സന്ദർശകർ അകത്തേക്കും പുറത്തേക്കും പോകാൻ ബുദ്ധിമുട്ടിയിരുന്നു. മ്യൂസിയത്തിന്റെ ഒരു ഭാഗത്ത് പ്രവർത്തിച്ചിരുന്ന .ധനവകുപ്പിന്റെ പ്രവർത്തനം മറ്റൊരു കെട്ടിടത്തിലേക്ക് മാറ്റി ലൂവ്രേ കെട്ടിടത്തിന്റെ മുഴുവൻ ഭാഗവും മ്യൂസിയതിനു വിട്ടു കൊടുക്കുവാൻ പ്രസിഡ ണ്ട്തീരുമാനിച്ചു .



ചിത്രം 87 ലൂവ്രേപ്രവേശന കവാടം പിരമിഡ്

മത്സര ടെണ്ടർ വിളിച്ചു ജോലി ഏല്പിക്കുന്നത് വേണ്ടെന്നു വച്ച് ചൈനയിൽ ജനിച്ചു അമേരിക്കയിൽ പ്രവർത്തിക്കുന്ന ഇയൊ മിൻ പെയ  (Ieoh Ming Pei )എന്നശില്പിയെ മ്യൂസിയത്തിന്റെ ആധുനിക വത്കരണവും വിവിധ ഭാഗങ്ങൾ തമ്മിലുള്ള ഏകോപനവും ചെയ്യാനുള്ള ഉള്ള പണി ഏല്പിച്ചു. പെയുടെ നിർദേശം അനുസരിച്ച് പഴയ കെട്ടിടത്തിന്റെ

മുൻ ഭാഗത്തുണ്ടായിരുന്ന നെപ്പോളിയൻ കവാടം പൊളിച്ചു ഭൂമി കുഴിച്ചു ഒരു അന്തർ ഭൌമപ്രവേശനഹാളും മൂന്നു വിങ്ങുകളിലേക്ക് പ്രത്യേകം കവാടങ്ങളും, കടകൾക്കും റെസ്റ്റോറന്റിനും മറ്റു സൌകര്യങ്ങൾക്കും സ്ഥലം കണ്ടെത്താനും കഴിഞ്ഞു.



ചിത്രം 88. ലൂവ്രെപ്രവേശന കവാടം പിരമിഡ്- രാത്രിയിൽ

ഒരു അന്തർ ഭൌമറെയിൽവേ സ്റ്റേഷന്റെ രൂപം ഉണ്ടാകരുതെന്നു പെയ്ക്ക് നിർബന്ധം ഉണ്ടായിരുന്നു. ഒരു സാധാരണ കോൺക്രീറ്റ് കെട്ടിടം പോരാ എന്ന് തോന്നിയാണു ഒരു പിരമിഡിന്റെ രൂപകല്പന

ചെയ്തത് . എന്നാൽ ഫ്രെഞ്ചു കലാകാരന്മാര് പലരും ഇതിനെ എതിർത്തു. മ്യൂസിയതിന്റെ സ്വാഭാവിക സൌന്ദര്യം ചോർന്നു പോകും എന്നായിരുന്നു അവരുടെ ഭയം. ചില നിർമാണങ്ങൾ അടുത്തു നടന്നിരുന്നത് കൊണ്ടു എതിർപ്പ് ശക്തമായിരുന്നു. എന്നാൽ ഒരു സാധാരണ പിരമിഡ് രൂപം അല്ലനിർമിക്കുന്നത് എന്നു വ്യക്തമായതോടു കൂടി എതിർപ്പ്

കുറഞ്ഞു. ലൂവ്രേ കെട്ടിടത്തിന്റെ കാഴ്ച്ചയ്ക്ക് ഒരു മങ്ങളും വരാതെ സ്ഫടികതിലാണ് ഈ കവാടവും മേൽകൂരയും നിർമ്മിച്ചത്. എത്രുപ്പുകളെ അതിജീവിച്ചു 1989 ൽ ഇതിന്റെ പണി തീർന്നപ്പോൾ അതിന്റെ ഭംഗി കണ്ടപ്പോൾ എലൂവർക്കും സ്വീകാര്യമായി.



ചിത്രം 89 ലൂവ്രേമ്യൂസിയം രാത്രിയിൽ

ചുറ്റുപാടുമുള്ള കൊട്ടാരത്തിന്റെ വലിപ്പവുമായി താരതമ്യം ചെയ്യുമ്പോൾ പിരമിഡ് അത്ര വലുതൊന്നും അല്ല ഉയരം വെറും22 മീറ്ററും ആധാരം35 മീറ്ററും മാത്രമാണ്. ഇതിന്റെ രണ്ടു വശത്തും ആയി ചെറിയ മൂന്നു പിരമിഡുകൾ കൂടി ഉണ്ട്, മുമ്പിൽ പ്രതിഫലനം സൃഷ്ടിക്കുന്ന ഒരു കുളവും നിർമിച്ചിരിക്കുന്നു. പിരമിഡ് പരമാവധി സുതാര്യം ആക്കാൻ ശ്രമിച്ചിട്ടുണ്ട്., ഡയമണ്ട് ആകൃതിയിലുള്ള 675 ഉം , ത്രികോണാകൃതിയിൽ ഉള്ള 118 ഉം സ്ഫടിക പാനലുകൾ പ്രത്യേകം നിർമിച്ചു ഇതിനു വേണ്ടി.128 ഉരുക്ക് തുലാമുകളും ഇവയെ കൂട്ടി ഘടിപ്പിക്കുന്ന 16 ഉരുക്ക് കമ്പികളും പ്രത്യേക രീതിയിൽ നിര്മിച്ചാണ് ഇത് കപ്പൽ നിർമാണത്തിൽ ഉപയോഗിക്കുന്ന സാങ്കേതിക വിദ്യ ആണ് നിര്മാണത്തിനുപയോഗിച്ചത്.



ചിത്രം 90 ലൂവ്രേമ്യൂസിയം പകൽ സമയം

1993 ൽ ഭൂമിക്കടിയിലുള്ള ഭാഗം വികസിപ്പിച്ചു ഒരു ആധുനിക ഷോപ്പിംഗ് മാളും വിശാലമായ റെസ്റ്റൊറന്റും ഉണ്ടാക്കി. വലിയ പിരമിഡിനു പൂരകമായ മറ്റൊരു തല തിരിഞ്ഞ (inverted )പിരമിഡും ഉണ്ടാക്കി.ഇതിന്റെ രൂപകൽപന അമേരിക്കൻ പേ കോബ് ഫ്രീഡ് എന്ന കമ്പനിയാണ് ചെയ്തത് പേയുടെ പിരമിഡിന്റെ ചെറിയ ഒരു മാതൃക കല്ലിൽ ഉണ്ടാക്കിയ മറ്റൊരു ചെറിയ പിരമിഡിന്റെടെ തൊട്ടു മുകളിൽ വരത്തക്ക വിധം മുകളിൽ നിന്ന് തൂക്കി ഇട്ടിരിക്കുകയാണ്.



ചിത്രം 91  തലതിരിച്ച പിരമിഡ് മ്യൂസിയത്തിന്റെ ഉള്ളിൽ

References (including a few images) : http://www.louvre.fr/en/history-louvre
http://www.pcf-p.com/a/p/8315/s.html

## 20.<u>വീനസ് ഡി മിലോ പ്രതിമ – പാരീസിലെ മറ്റൊരു അത്ഭുതം</u>

നമ്മുടെ ഭാരതീയ സംസ്കാരത്തിലെ പോലെ തന്നെ ഗ്രീക്കുകാർക്കും പല ദൈവങ്ങളും ഉണ്ടായിരുന്നു, ദേവന്മാര്, ദേവതമാര്. അതിൽ പ്രേമത്തിന്റെ ദേവതയാണ് വീനസ്.1820 ൽ മിലോസ് എന്ന ഗ്രീക്ക് ദ്വീപിൽ നിന്ന് കിട്ടിയ വീനസിന്റെ പ്രതിമ അത്യപൂർവമായി കിട്ടിയ ഒറിജിനൽ തന്നെയാണ്. നഗ്നമായ ഈ രൂപത്തിന്റെ പ്രത്യേകത കൊണ്ടു ഇത് സൗന്ദര്യത്തിന്റെയും പ്രേമത്തിന്റെയും ദേവത ആണെന്ന് പെട്ടെന്ന് തിരിച്ചറിയാൻ കഴിഞ്ഞു.ശുദ്ധമായ വെള്ളമാര്ബിളിൽ നിർമിച്ച ഈ പ്രതിമ ക്രൃസ്തുവിനു മുമ്പ്130 നും100 നും ഇടയിൽ ആണ് നിർമിക്കപ്പെട്ടത് എന്ന് കരുതുന്നു.

ഗ്രീക്കുകാരുടെ പ്രേമത്തിന്റെ ദേവതയായ വീനസിന്റെ പ്രതിമയാണിത് എന്ന് ഒരഭിപ്രായം. ഉണ്ട്. മിലോസ് ദ്വീപിൽൽ സ്ഥാപിച്ച ഈ പ്രതിമ ജലദേവതയായ ആഫ്രിഡയിറ്റിന്റെ ആണെന്നു മറ്റൊരു അഭിപ്രായവും നിലനിൽക്കുന്നു. ശരീരത്തിന്റെ മുകൾൾ ഭാഗം,കാലുകള്,ഇടതു കയ്യ്,എന്നിവ പ്രത്യേകം നിർർമിച്ചു കൂട്ടി ഘടിപ്പിച്ച ഈ പ്രതിമയുടെ ആകെയുള്ള ഉയരംആറടിഎട്ടിഞ്ച്( രണ്ടു (മീറ്റര്)ആയിരുന്നു. ദ്വീപിൽ നിന്ന് കിട്ടിയപ്പോൾ ഇതിന്റെ കൂടെ ഒരു പീഠവും ഉണ്ടായിരുന്നു, ആ പീഠത്തിൽ പ്രതിമ നിർമ്മിച്ചത്ആന്ടിയോക്കിലെ അലെക്സാണ്ടർ എന്നയാളാണ് എന്ന് എഴുതിയിരുന്നു.ഈ പീഠം പിന്നീട് കാണാതായി ഇപ്പോഴത്തെ നിലയിൽ പ്രതിമയുടെ രണ്ടു കൈകളുടെയും പകുതിഭാഗം മാത്രമേ ഉള്ളൂ. വലതു കൈ താഴോട്ടു നീങ്ങി ഊർന്നുപോകുന്ന വസ്ത്രം സ്ഥാനത്ത് പിടിച്ചു നിര്തുന്നതായിട്ടും ഇടതു കൈ കൊണ്ടു ഏതോ ഒരു സാധനം കണ്ണിന്റെ തൊട്ടു താഴെവരെ ഉയർത്തിപ്പിടിച്ചിരുന്നു എന്നും കണക്കാക്കപ്പെടുന്നു. കയ്യിലുണ്ടായിരുന്ന സാധനം എന്തായിരുന്നു എന്നതിനെപറ്റിയും സംശയം ഉണ്ട്. അത് ഒരു കിരീടമാണോ, ആപ്പിളാണോ അതോ മുഖം നോക്കുന്ന കണ്ണാടി മാത്രമാണോ എന്നൊക്കെപല ഊഹാപോഹങ്ങളും ഉണ്ടായിരുന്നു.കിട്ടിയ കഷണങ്ങൾ തന്നെഎങ്ങനെ കൂടിച്ചേർത്ത് വയ്ക്കണമെന്നതിനെപറ്റിതന്നെ പല അഭിപ്രായങ്ങളും ഉണ്ടായി.

.പ്രതിമയുടെ ശരീരഭാഗങ്ങളിൽൽ കാണുന്ന ദ്വാരങ്ങൾ കയ്യിൽ വളയും ചെവിയിലുംശിരസ്സിലും മറ്റാഭരണങ്ങളും അണിഞ്ഞിന്ന എന്നു അനുമാനിക്കാം .പ്രതിമ ആരുടെതെന്നപോലെ തന്നെ അത് ഒരു പകര്പ്പാണോ എന്നും സംശയിക്കുന്നുണ്ട്. ഈ ദേവതയുടമുഖത്തെ നിസ്സംഗാവസ്ഥയുംമുഖവും ശരീര ഭാഗങ്ങളുമായുള്ള സ്വാഭാവികഏകോപനവുംഅര്ദ്ധനഗ്നമായ ശരീരഭാഗങ്ങളുടെ സൌകുമാര്യവും അരയിൽ നിന്ന് താഴോട്ടു ഊർന്നു പോകുന്നവസ്ത്രം ഒരു കൈ കൊണ്ടു പിടിച്ചുനിർതുന്നതിലെ സ്വാഭാവികതയുംഎല്ലു ഈ പ്രതിമയെ അപൂർവും അമൂല്യവും ആക്കുന്നു. വസ്ത്രത്തിലെ മടക്കുകളും അതിൽ വീഴുന്ന പ്രകാശത്തിന്റെയും നിഴലിന്റെയും വിന്യാസവും കാണുന്ന ഭാഗികമായനഗ്നതയും അതീവശ്രദ്ധയോടെയാണ് വിന്യസിച്ചിരിക്കുന്നത് .



ചിത്രം 92. വീനസ് ദി മെലോ

1820 ൽ ഈജിയൻൻ ദ്വീപസമൂഹത്തില്പെട്ട മിലോസെന്ന പുരാതന നഗരത്തിലെ ഒരു കർഷകനാണ് ഒരു കുഴിയിൽ നിന്ന് ഈ പ്രതിമ കണ്ടെത്തിയത്. കയ്യുടെ ഭാഗങ്ങളും ഒരു പീഠവും ഇതിന്റെ കൂടെ ഉണ്ടായിരുന്നു.ഈ പ്രതിമയുടെ പ്രാധാന്യം മനസിലാക്കിയ ഒരു ഫ്ര

നേവൽ ആഫീസർ ഫ്രഞ്ച് സ്ഥാനപതി വഴി ഈ പ്രതിമ വിലക്ക് വാങ്ങാൻ വേണ്ട ശ്രമം നടത്തി. പക്ഷെ സ്ഥാനപതി വിവരം അറിഞ്ഞു, പണവുമായി തന്റെ പ്രതിനിധിയെ അങ്ങോട്ടയച്ചുവെങ്കിലും അയാൾ അവിടെ എത്തിയപ്പോൾ കണ്ടത് പ്രതിമ അത് മറ്റൊരാൾക്ക് വിറ്റു കഴിഞ്ഞിരുന്നു എന്നാണ്. പ്രതിമ വാങ്ങിയ ടര്ക്കിക്കാരൻ അത് കോൺസ്റ്റാന്റിനോപ്പിളി(ഇന്നത്തെ ഇസ്റ്റാമ്ബുൾ )ലേക്ക് കൊണ്ടു പോകാൻ കപ്പലിൽ കയറ്റുന്നതാണ് കണ്ടത്. അയാളുമായി വില പേശി പതിനൊന്നാം മണിക്കൂറിൽ അത് ഫ്രെഞ്ചു കാരുടെ കയ്യിൽ തന്നെ കിട്ടി.



ചിത്രം 93 വീനസ് ദി മെലോ

ഏതായാലും ഫ്രെഞ്ച് തീരത്ത് വന്നപ്പോൾ പ്രതിമ ഉറപ്പിച്ചിരുന്ന പീഠംനഷ്ടപ്പെട്ടിരുന്നു,പൊട്ടിയ കൈകളുടെ ഭാഗങ്ങളും. അന്നത്തെ ഫ്രെഞ്ച് രാജാവ് ലൂയി പതിനാലാമനു പ്രതിമ വാങ്ങിയ ആൾ സമ്മാനമായി നൽകി.കലാകാരന്മാരെയും കലകളെയും വളരെയധികംപ്രോത്സാഹിപ്പിച്ചിരുന്ന ലൂയി രാജാവ്, ഈ പ്രതിമ ല്യൂവർ മ്യൂസിയത്തിലേക്കു നല്കി.. ലൂയി പതിനാലാമൻ രാജാവാണ് ഈ പ്രതിമയ്ക്ക് വീനസ് ഡി മിലോ (മിലോ ദ്വീപിലെ വീനസ്)എന്ന പേര് നല്കിയത്.ഈ പ്രതിമയുടെ സൌന്ദര്യം അതിന്റെ ഇപ്പോഴത്തെ അമൂർത്തരൂപം തന്നെ.

അവിടെ വച്ച് കഴിഞ്ഞ ദിവസം എടുത്ത ഫോട്ടോയും വിഡിയോവും ഇതോടോപ്പം കാണുക

അവലംബം : http://www.louvre.fr/en/oeuvre-notices/aphrodite-known-venus-de-milo

## 21.<u>മോണാ ലിസാ - ലിയനാർഡോ ഡാവിഞ്ചിയുടെ അനശ്വര ചിത്രം</u>

മോണാ ലിസാ എന്ന ലോക പ്രശസ്തമായ ചിത്രം പ്രശസ്ത ചിത്രകാരനായ ലിയനാർഡോ ഡാ വിഞ്ചി വരച്ചതാണ് .ഏറ്റവും കൂടുതൽ അറിയപ്പെടുന്ന ചിത്രം, കൂടുതൽ ആളുകൾ കണ്ടിട്ടുള്ള ചിത്രം, ഏറ്റവും കൂടുതൽ ആളുകൾ അനുകരിച്ചു വരക്കാൻ ശ്രമിച്ച ചിത്രം എന്നിങ്ങനെ പല നിലയിലും ലോകത്തിലെ ഒന്നാമത്തെ ചിത്രം എന്നറിയപ്പെടുന്ന ചിത്രമാണിത്. ഈ ചിത്രത്തെപറ്റി ഒരുപാടു പേർ എഴുതി , പാടി. ന്താണിതിനിത്ര പ്രത്യേകത? അതറിയാൻ തന്നെയാണ് പാരീസിൽ രണ്ടാമത്തെ പ്രാവശ്യവും പോയത്. കഴിഞ്ഞ തവണ അഞ്ചു ദിവസം നീണ്ടു നിന്ന യൂറോപ്പ് ടൂറിന്റെ നാലാം ദിവസം വൈകുന്നേരം പാരീസിലെത്തി. അന്ന് തന്നെ സീൻ നദിയിൽ കൂടിയുള്ള ബോട്ടുയാത്രയും രാത്രിയിൽ ഐഫൽ ടവർ കാണുന്നതിലും നഗരപ്രദക്ഷിണത്തിലും അവസാനിച്ചു. പിറ്റേ ദിവസം രാവിലെ ഐഫൽടവറിന്റെ മുകളിൽ കയറി ഫോട്ടോ

എടുക്കുവാൻ മാത്രം കഴിഞ്ഞു. പാരീസിലെ പ്രശസ്തമായ മ്യൂസിയങ്ങളിൽ ചിലതെങ്കിലും ഇത്തവണ കാണണമെന്നു കരുതി തന്നെയാണ് വലിയ തുക മുടക്കി ഹോട്ടൽ ബുക്ക് ചെയ്തു ഇവിടെ വന്നത്. .



ചിത്രം 94 മോനാ ലിസാ

നീണ്ട ക്യൂവില് നിന്ന് ടിക്കറ്റ് വാങ്ങി ആദ്യം തന്നെ പെയിന്റിങ്ങുകളുടെ ശേഖരത്തിലുള്ള മോണാ ലിസയുടെ അടുത്തേക്ക് നീങ്ങി. ചിത്രത്തിന്റെ മുമ്പില്. വലിയ തിരക്കാണ് . വളരെ ചെറിയ ഒരു ചിത്രം. കണ്ണാടി കൂട്ടിൽ വച്ചിരിക്കുന്നു. ഒരു സാധാരണ സ്ത്രീയുടെ ചിത്രം തന്നെ. നേരിട്ട് കാണുമ്പോൾ ഇതിനെന്താ ഇത്ര പ്രത്യേകത എന്ന് തോന്നാം,സൌന്ദര്യത്തിൽ അത്രയൊന്നും പ്രത്യേകത അവകാശപ്പെടാനുള്ളതായി തോന്നുന്നില്ല,കാഴ്ചയില്. എന്നാൽ അവരുടെ മുഖത്ത് തെളിഞ്ഞുവരുന്ന ഒരു ചെറുപുഞ്ചിരി അതാണ് ഇതിനെ ഇത്ര അനുപമമാക്കുന്നത്. ആ ചിരി സന്തോഷത്തിന്റെയാണോ, സങ്കടത്തിന്റെയാണോ , അതോ പരിഹാസതിന്റെയാണോ ഇതൊന്നും വ്യക്തമല്ല,എന്നാൽ ഇതെല്ലാം ആവാനും കഴിയും, അതാണത്രേ ഈ ചിത്രത്തിനെ അദ്വിതീയമാക്കുന്നത്.



ചിത്രം 95 മോനാ ലിസാ

ഡാവിഞ്ചി തന്റെ സുഹൃത്തായ ഫ്രാൻസിസ്കോ ഗിയോകൊണ്ടോ എന്നയാൾക്ക് വേണ്ടി വരച്ച അയാളുടെ ഭാര്യ ലിസാ ഘെരാർഡിനിയുടെതാണ് ഈ ചിത്രം എന്നു പറയപ്പെടുന്നു. പോപ്ലാര് പലകയിൽ എഴുതിയ എണ്ണച്ചായ ചിത്രമാണിത് വരക്കാൻ തുടങ്ങിയത് 1506 ലാണ്. 1517 വരെ ചിത്രം വര തുടർന്നു കൊണ്ടിരുന്നു എന്ന് തോന്നുന്നു. ഈ ചിത്രം ഫ്രെഞ്ചു രാജാവ് ഫ്രാന്സിസ് ഒന്നാമൻ വാങ്ങി . ക്രമേണ അത് രാഷ്ട്രത്തിന്റെ സ്വന്തം ആയി, 1797 ൽമുതൽ ലൂവ്രേ മ്യൂസിയത്തിൽ പൊതുജനങ്ങൾക്ക് കാണുന്നതിനായി സ്ഥാപിച്ചു. ചിത്രത്തിലെ സ്ത്രീയുടെ മുഖഭാവത്തിലുള്ള ദുരൂഹത, ചിത്രത്തിലെ രൂപകല്പനയിലും നിറങ്ങളുടെ വിന്യാസത്തിലും ഉള്ള അസാമാന്യത എന്നിവയാണീ ചിത്രത്തെ അമൂല്യമാക്കുന്നത്. ഇന്നും ഈ ചിത്രത്തെ പറ്റിയുള്ള ചർച്ചയും അഭ്യൂഹങ്ങളും തുടരുന്നു. ചിത്രകലയെപറ്റി പഠിക്കുന്നവർക്കു ഇന്നും അതൊരു പഠന വിഷയമാകുന്നു.

ഇത്രമാത്രം അമൂല്യമായി കരുതപ്പെടുന്ന ഈ ചിത്രം പല പ്രാവശ്യം അക്രമികളുടെ ഉപദ്രവം സഹിക്കേണ്ടി വന്നിട്ടുണ്ട്. ഇക്കാരണത്താൽ ഇത് വളരെയധികം സുരക്ഷിതമായാണ് ഇപ്പോൾ വച്ചിരിക്കുന്നത്.. 1956 ൽ ആണ് ഒരു അക്രമി ആസിഡ് കലക്കിയ പെയിന്റു ഈ ചിത്രതിന്റെ നേരെ ഒഴിച്ചതു. ചിത്രത്തിന്റെ താഴത്തെ ഭാഗം ചീത്തയായി, അത് രണ്ടാമതും ചിത്രീകരിക്കേണ്ടിവന്നു. അതേ വര്ഷം ഡിസംബർ മാസത്തിൽ യൂഗോവിലെഗാസ് എന്ന ഒരു ബോളിവിയക്കാരി ചിത്രത്തിന്റെ നേരെ ഒരു വലിയ കല്ല്എറിഞ്ഞതിന്റെ ഫലമായി ചിത്രത്തിലെ സ്ത്രീയുടെ ഇടത്തെ മുട്ടിലെ അല്പം പെയിന്റ് ഇളകി പോയി. അത് വീണ്ടും പെയിന്റു ചെയ്യേണ്ടി വന്നു. ഇതിനു ശേഷമാണ് ചിത്രം ബുള്ളറ്റ് കടക്കാത്ത സ്ഫടിക കൂട്ടിൽ വച്ചിരിക്കുന്നത്. കണ്ണാടി കൂട്ടിൽ വച്ചിരിക്കുന്നതുകൊണ്ടു ഫോട്ടോ എടുക്കുമ്പോൾ നന്നാവാൻ വിഷമമാണ്. എങ്കിലും കയ്യിലുണ്ടായിരുന്ന വിഡിയോ ക്യാമെറായിൽ സൂം ചെയ്തു റെക്കോര്ഡ് ചെയ്തപ്പോൾ അവരുടെ മുഖഭാവം കുറച്ചു കൂടി വ്യക്തമായി കാണാൻ കഴിഞ്ഞു. അത് സന്തോഷത്തിന്റെയോ സന്താപത്തിന്റെയോ ഹാസ്യതിന്റെയോ ചിരി എന്ന്

കാണുന്നവർ തന്നെ തീരുമാനിക്കുക. ഫോട്ടോയും വിഡിയോവും ഇതോടൊപ്പം കൊടുക്കുന്നു. നിങ്ങൾക്കും ഊഹിക്കാം അതെന്താണെന്ന്.

**22. സമോത്രെസിലെ വിജയ പ്രതിമ.**



ചിത്രം 96..പറക്കുന്ന വിജയ പ്രതിമ – സമോത്രെസിലെ

ഗ്രീക് പ്രതിമകളും മോണാ ലിസാ പോലുള്ള ചിത്രങ്ങളും വച്ചിട്ടുള്ള ഹാളിന്റെ പ്രവേശന കവാടത്തിനു മുമ്പിൽ വച്ചിട്ടുള്ള പ്രതിമയാണ് ഇത്. ഭൂമി കുലുക്കത്തിലോ മറ്റോ തകർന്നുപോയ ഈ പ്രതിമ 1863 ൽ അസംഖ്യം കഷണങ്ങളായി സമോത്രെസ് എന്ന ഈജിയൻ ദ്വീപിൽ നിന്ന് കിട്ടിയതാണ്.രോഡിയക്കാർ അവരുടെ കപ്പൽ യുദ്ധത്തിലെ വിജയം ആഘോഷിക്കുന്നതിനു വേണ്ടി 200 - 190 ബി സി ക്കടുത്ത് ദൈവങ്ങൾക്ക് നന്ദി പറഞ്ഞു നിർമിച്ചതായിരിക്കാം എന്നാണ് പുരാവസ്തു ഗവേഷകർ പറയുന്നത്. എട്ടടി ( 2.44 മീറ്റര്)
നീളമുള്ള ഈ പ്രതിമ സമോത്രെസിലെ ഒരു ക്ഷേത്ര സമുച്ചയത്തിലെ മറ്റു ദൈവങ്ങളുടെ പ്രതിമയോടൊപ്പം സ്ഥാപിച്ച വിജയത്തിന്റെ ദൈവം ആണത്രേ . പ്രതിമയുടെ കയ്യും തലയും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.1950 ൽ ആണ് കാൾ ലേമാൻ ( Karl Lehmann) നേതൃത്വത്തിൽ ഒരു ഭൂഗർഭ ഗവേഷണ സംഘം പ്രതിമയുടെ പ്രധാന

ഭാഗങ്ങൾ മണ്ണിനടിയിൽ നിന്ന് കണ്ടെത്തിയത്. വിരലുകൾ ഇല്ലാത്ത ഒരു കൈ പ്രതിമ ആദ്യം കണ്ടെത്തിയ സ്ഥലത്തിനടുത് ഒരു കല്ലിന്റെ അടിയിൽ മറഞ്ഞിരിക്കുകയായിരുന്നു. പിന്നീട് ഈ പ്രതിമയുടെ പെരുവിരലും മറ്റൊരു വിരലിന്റെ അറ്റവും വിയന്നയിലെ ഒരു മ്യൂസിയത്തിൽ സാധനങ്ങൾ സൂക്ഷിച്ച മേശ വലിപ്പിൽ നിന്ന് കണ്ടെത്തി. ഈ മ്യൂസിയത്തിൽ ( Kunsthistorisches Museum ) വിജയ പ്രതിമയുടെ മറ്റൊരു രൂപം സ്ഥാപിച്ചിട്ടുണ്ട്. ഇവിടെ നിന്നും കിട്ടിയ കഷണങ്ങൾ കൂട്ടിചേർത്ത് ഒരു സ്ഫടിക കൂട്ടിലാണ് ഈ പ്രതിമ വെച്ചിരിക്കുന്നത്
പ്രതിമയുടെ താഴെ സ്ഥാപിച്ചിട്ടുള്ള പീഠം പിന്നീട് നിർമിച്ചതാണ്.



ചിത്രം 97. പറക്കുന്ന പ്രതിമ

രണ്ടു ചിറകുകളിൽ ഇടതു ഭാഗം മാത്രമേ കിട്ടിയിട്ടുള്ളൂ. വലതു ചിറകു സമാനമായി പ്ലാസ്റ്റർ ഓഫ് പാരീസിൽ നിർമിച്ചതാണ്. വിജയദേവത കുന്നിൻ മുകളിൽ നിന്ന് പറന്നു ഒരു കപ്പലിലേക്ക് ഒരു കോണിൽ നിന്ന് ചെരിഞ്ഞു ഇറങ്ങുന്നതായാണ് ചിത്രീകരിച്ചിരിക്കുന്നത് .ആധാരവും ഒറിജിനൽ അല്ല.ഗ്രീക് ഭാഷയിൽ വിജയം എന്ന് അർത്ഥം വരുന്ന നയിക് (Nike) എന്ന് ഈ ശില്പത്തിനു പേരിട്ടിരിക്കുന്നു. 1950 ലാണ് ഇതിന്റെ വലത്തേ കൈ കണ്ടെത്തിയതോടു കൂടി അതിന്റെ സാക്ഷാൽ രൂപം പുനർ സൃഷ്ടിക്കാൻ കഴിഞ്ഞത്. കൈ ഉയർത്തി വിജയം ആശംസിക്കുന്നതായോ പ്രഖ്യാപിക്കുന്നതായോ ആണ് രൂപകൽപന ചെയ്തിരിക്കുന്നത്. ദൂരെ നിന്ന് വരുന്ന കപ്പലുകൾക്ക് കാണാൻ കഴിയുന്ന വിധത്തിലാണ് സ്ഥാപിച്ചിരുന്നത് എന്ന് കരുതുന്നു. പ്രതിമ നിര്മിക്കുന്നതിനുപയോഗിച്ച അനുപാതങ്ങൾ , നാടകീയമായ അംഗ വിക്ഷേപങ്ങൾ ചിറകുകളെ മൂടുന്ന വസ്ത്രത്തിന്റെ വിന്യാസം എല്ലാം വളരെ യഥാർത്ഥമായാണ് ചിത്രീകരിച്ചിരിക്കുന്നത്. അക്കാലത്തെ ഗ്രീക്ക് പ്രതിമകളുടെ രീതിയിൽ തന്നെ.



ചിത്രം 98. പറക്കുന്ന പ്രതിമ

1999 ഫെബ്രുവരി 3 നു ഒരു പ്രമുഖ മാസിഡോണിയൻ പത്രത്തിന്റെ ഇംഗ്ലീഷ് വാർത്തയിൽ സമോത്രെസിലെ ജനങ്ങൾ തങ്ങളുടെ സ്വന്തമായ നയിക് എന്ന വിജയ പ്രതിമ ലൂവ്രേ മ്യൂസിയത്തിൽ നിന്നും തങ്ങൾക്കു തിരിച്ചു നൽകണമെന്നു ആവശ്യപ്പെട്ടു, ഒരു പ്രമേയം പാസാക്കിയതായി റിപ്പോർട്ട് ചെയ്തു. മേയറും മറ്റു നാട്ടുകാരും പ്രമേയതിനെ അനുകൂലിക്കാൻ ഗ്രീക്ക് രാഷ്ട്രീയനേതാക്കന്മാരെ ആഹ്വാനം ചെയ്തു. 27 ആഗസ്റ്റ്, 1999 ൽ മാക്സ് മുൽഹേം എന്ന കലാകാരൻ വിജയ പ്രതിമയുടെ ഒരു മാതൃക ദ്വീപുകാർക്ക് സംഭാവനയായി കൊടുത്തു. അലുമിനിയത്തിൽ നിർമിച്ച ഈ മാതൃകയ്ക്ക് ഒരു കയ്യും ഒരു മുലയും മാത്രമെ ഉണ്ടായിരുന്നുള്ളൂ. ദ്വീപുകാർ പ്രതിമയെ സ്വാഗതം ചെയ്തു എങ്കിലും ഗ്രീക് സാംസ്കാരിക മന്ത്രാലയം പ്രതിമ അത് ആദ്യം സ്ഥാപിച്ചിരുന്നു എന്ന് വിശ്വസിക്കുന്ന സ്ഥലത്തു സ്ഥാപിക്കാൻ തയ്യാറായില്ല. സമ്മാനമായി കിട്ടിയ പ്രതിമ ഒറിജിനൽ പ്രതിമ കിട്ടിയതെന്ന് കരുതുന്ന വയലിൽ അവർ സംസ്കരിക്കുകയും ചെയ്തു.

References :

https://en.wikipedia.org/wiki/Winged_Victory_of_Samothrace
http://www.louvre.fr/en

## 23.**നോതൃഡാം പള്ളി – പാരീസ്**

നോതൃഡാം പള്ളിയെപ്പറ്റി പലരും അറിയുന്നത് വിക്ടോർ യൂഗോയുടെ അനശ്വര കഥാപാത്രങ്ങൾ ആയ കൂനൻ ക്വാസിമോദോയുടെയും നാടോടി

എസ്മേരാൽഡായുടെയും പ്രേമ കഥയിൽ കൂടിയാണ്. കലാ സംവിധാന മികവും ശില്പ ചാതുരിയും ഒരാധനാലയത്തിൽ എങ്ങനെ സമന്വയിപ്പിക്കാം എന്നതിന് ഏറ്റവും നല്ല ഉദാഹരണം ആണ് ഈ പള്ളി. 850 ആം വാർഷികം ആഘോഷിക്കുന്ന ഈ വര്ഷം തന്നെ അത് കാണാൻ കഴിഞ്ഞു എന്നത് വളരെ സന്തോഷകരം തന്നെ.



ചിത്രം 99.പൂർണ ചിത്രം , സീൻ നദിയിൽ നിന്ന്

'പാരീസിലെ നമ്മുടെ മാതാവ് ' ( 'Notre Dame of Paris - Our Lady of Paris) എന്നറിയപ്പെടുന്ന ഈ ദേവാലയം ഒരു റോമൻ കത്തോലിക്കാ പള്ളി ആണ്. സന്ദർശകരെ അനുവടിക്കുന്നതിനോടൊപ്പം തന്നെ അവിടെ കുർബാനയും നടക്കുന്നു. കുർബാന ലാറ്റിൻ ഭാഷയിലാണ്. വിശ്വാസികൾക്ക് കുർബാനയിൽ ചേരാം. അല്ലാത്തവർക്ക് കാഴ്ചകൾ കാണുകയും ഫോട്ടോ എടുക്കുകയോ (ഫ്ലാഷ് ഇല്ലാതെ) വിഡിയോ എടുക്കുകയോ ആവാം, ഇഷ്ടം പോലെ. പാരീസ് ആർച്ച് ബിഷപ്പിന്റെ

കീഴിൽ ഉള്ള ദേവാലയമാണ് ഇത്. ഗോതിക് ശില്പകലയുടെ ഇന്ന് നിലനില്കുന്ന ഏറ്റവും നല്ല ഉദാഹരണങ്ങളിൽ ഒന്നും, അറിയപ്പെടുന്ന കൃസ്ത്യൻ ദേവാലയങ്ങളിൽ ഏറ്റവും വലുതും ഇതാണെന്ന് പറയുന്നു.



ചിത്രം.100.പ്രവേശന കവാടം

1160 ൽ  പാരീസിലെ പള്ളിയിലെ ബിഷപ് ആയ മോറീഷ് ഡി സള്ളി ആണ് നാലാം നൂറ്റാണ്ടിൽ ഉണ്ടാക്കിയ പഴയ പള്ളി പൊളിച്ചു പുതിയതൊന്നു നിര്മിക്കാൻ തീരുമാനിച്ചത്. പഴയ പള്ളിയുടെ പേർ തന്നെ 'യൂറോപ്പിലെ രാജാക്കന്മാരുടെ പാരീസിലെ പള്ളി' എന്നായിരുന്നു. അതിന്റെ പേർ തന്നെ മാറ്റി പാരീസിന്റെ ബിഷപ്പായി അദ്ദേഹം സ്വയം അവരോധിക്കുകയും ചെയ്തു എന്ന് പറയപ്പെടുന്നു. പഴയ പള്ളി പൊളിക്കേണ്ട നിലയിലേക് മോശമായിരുന്നോ എന്ന് സംശയിക്കാമെങ്കിലും ബിഷപ് സള്ളിയുടെ സംകല്പം അനുസരിച്ചാണ് ഈ പുതിയ പള്ളി പഴയ പള്ളിയുടെ സമീപം തന്നെ നിർമ്മിച്ചത് .



ചിത്രം 101 കവാടത്തിന്റെ മുകൾ ഭാഗം

പള്ളിയുടെ പണിക്കു വേണ്ടി അവിടെ ഉണ്ടായിരുന്ന കുറെയേറെ വീടുകൾ നശിപ്പിക്കുകയും നിർമാണ സാമഗ്രികൾ കൊണ്ടു വരാൻ ഒരു പുതിയ റോഡ് തന്നെ ഉണ്ടാക്കുകയും ചെയ്തു. ലൂയി ഏഴാമന്റെ ഭരണകാലത്ത് 1163 ൽ ആണ് നിർമാണം തുടങ്ങിയത്.പോപ് രണ്ടാമനാണോ സള്ളിയാണോ പുതിയ പള്ളിയുടെ പണി തുടങ്ങിയത് എന്ന് സംശയം നില നില്കുന്നു. രണ്ടു പേരും ചടങ്ങിൽ സംബന്ധിച്ചിരുന്നു എന്ന് ഉറപ്പുണ്ട്. ബിഷപ് സല്ലിതന്റെ ജീവിത കാലം മുഴുവനും തന്റെ സമ്പാദ്യവും പള്ളിയുടെ നിര്മാണതിനുപയോഗിച്ചു എന്ന് തീർച്ചയാണ്. 1163 -1177 കാലത്തിൽ ആണ് പള്ളിയിൽ സംഗീതജ്ഞർക്കുള്ള പ്രത്യേക സ്ഥലവും (Choir) അൽ ത്താരയും നിർമ്മിച്ചത്. അൾത്താര 1182 ല്

വെഞ്ചരിക്കപ്പെട്ടു. അന്നത്തെ രീതിയനുസരിച്ച് പള്ളിയുടെ കിഴക്കേ ഭാഗം ആണ് ആദ്യം നിർമ്മിച്ചതു. ആദ്യം ഒരു താൽകാലിക ഭിത്തി ഉണ്ടാക്കി പ്രാർത്ഥന തുടങ്ങിയിരുന്നു സല്ലി ജീവിച്ചിരുന്നപ്പോൾ തന്നെ. 1196 ൽ ആർച് ബിഷപ് സള്ളിയുടെ മരണശേഷം ബിഷപ്പായി വന്ന യുഡ്സ് ഡി സള്ളി ബാക്കി ഭാഗം പണി തീർക്കാൻ പരമാവധി ശ്രമിച്ചു എങ്കിലും അദ്ദേഹത്തിന്റെയും മരണ ശേഷം 1240 ആയപ്പോഴാണ് പടിഞ്ഞാറു ഭാഗത്തെ ഭിത്തിയും പ്രവേശന കവാടവും പൂർത്തിയായത്.



ചിത്രം 102 ഉള്ളിലെ ചില ഗ്ലാസ് ചിത്രപ്പണികൾ

ഈ പള്ളിയുടെ നിർമാണത്തിൽ ആണ് ആദ്യമായി ആർച്ച് രൂപത്തിൽ ഉള്ള ബാഹ്യ ആധാരങ്ങൾ (flying buttress, or arched exterior supports) ഉപയോഗിച്ചതു. ആദ്യം ഇത്തരം നിർമാണത്തിന് പദ്ധതി ഉദ്ദേശിച്ചിരുന്നില്ലെങ്കിലും, കനം കുറഞ്ഞ ബാഹ്യ ഭിത്തികളിൽ ചെറിയ വിള്ളലുകൾ കണ്ടതോടുകൂടി ഭിത്തി ഉറപ്പാക്കാൻ വേണ്ടി ആണ് ഇങ്ങനെ കൂടുതൽ ആധാരങ്ങൾ ബാഹ്യഭിത്തിയിൽ നിർമ്മിച്ചത്. ഉറപ്പു വർദ്ധിപ്പിക്കുവാനും പുറമേ ജലധാരകൾ സ്ഥാപിക്കുവാൻ ഉതകുന്ന വിധം ചെറിയ പ്രതിമകളും സ്ഥാപിച്ചു. ബാഹ്യഭാഗത്തുള്ള പ്രതിമകൾക്ക് ആണ് നിറം കൊടുത്തത്. ആദ്യം കൊടുത്ത നിറങ്ങൾ

മാഞ്ഞു പോയെങ്കിലും പിന്നീട് ചാരനിറത്തിൽ നിറം കൊടുത്തു . 1345 ൽ ആണ് പള്ളിയുടെ പണി പൂർണമാക്കിയത്. സർപ്പിളാക്രുതിയിലുള്ള കോണിപ്പടികളിൽ 387 പടികളുണ്ട്. കോണികൾ കയറിയാൽ നോതൃഡാമിലെ പ്രസിദ്ധമായ പള്ളിമണിയും അടുത്തു കാണാം . ഇതിനും ഉയരത്തിൽ കയറിയാൽ

പാരീസ് നഗരത്തിന്റെ വിഹഗമായ കാഴ്ചയും കാണാം. ആസ്ട്രേലിയായിലുണ്ടാക്കിയ സെയിന്റ് പീറ്ററ്റ്സ് പള്ളി നോതൃഡാം പള്ളിയുടെ മാതൃകയിൽ ആണ് ഉണ്ടാക്കിയിരിക്കുന്നത്. 1323 ൽ തന്നെ ഈ പള്ളി പാരീസിലെ ഏറ്റവും പ്രധാനപ്പെട്ട മൂന്നു കെട്ടിടങ്ങളിൽ ഒന്നായി തീർന്നിരുന്നു.



ചിത്രം 103 മേരിയും യേശുവും

**നിർമാണത്തിലെ വിവിധ ഘട്ടങ്ങൾ**

1160 പഴയ പള്ളി പൊളിച്ചു പുതിയത് പണിയാൻ ബിഷപ് സള്ളി നിർദേശം കൊടുക്കുന്നു..

1163 നോത്രേ ഡാം പള്ളിയുടെ ശിലാസ്ഥാപനം, നിർമാണം തുടങ്ങുന്നു..

1182 അല്‌താരയും കൊയറും പൂർത്തിയാകുന്നു..

1196 ബിഷപ് സള്ളി നിര്യാതനാകുന്നു. .

1200 പടിഞ്ഞാറെ മുഖപ്പിന്റെ നിർമാണം തുടങ്ങുന്നു..

1208 ബിഷപ് യൂഡ്സ് ഡി സള്ളി നിര്യാതനായി. മുകളിലെ ആർച്ചുകൾ പൂർത്തിയായി

1225 പടിഞ്ഞാറെ മുഖപ്പു പൂർത്തിയായി..

1250 പടിഞ്ഞാറു ഭാഗത്തെ ഗോപുരങ്ങളും വടക്ക് ഭാഗത്തെ റോസ് ജനാലകളും പൂർത്തിയായി. .

1245–1260s മുകൾ ഭാഗത്ത് ചെറിയ വ്യതിയാനങ്ങൾ ജീൻ ഡി ഷെലിസ്, പിയർ ഡി മോന്ത്രാലി എന്നീ ശില്പികളുടെ നേതൃത്വത്തില്.

1250–1345 ബാക്കി ഭാഗങ്ങൾ പൂർത്തിയായി.




ചിത്രം 104 പ്രതിമകൾ




ചിത്രം 105 കാവൽ പ്രതിമകൾ



ചിത്രം 106.ഗോപുരവും ചിത്രപ്പണികളും

Reference: Wikipedia and notes from the pamphlets circulated at Notre Dame Church

## 24.നോതൃഡാമിലെ കൂനന്റെ കഥ

കഥ തുടങ്ങുന്നത് 1482 ജനുവരി ആറിനു, പാരീസിലെ മണ്ടന്മാരുടെ പോപ്പിനെ തിരഞ്ഞെടുക്കുന്ന മത്സരം നടക്കുന്നതോടു കൂടിയാണ്. ക്വാസിമോദോ എന്ന വിക്രുതനും കൂനനു ആയ ആൾ നോതൃ ഡാം പള്ളിയിലെ മണിയടിക്കുന്ന കപ്പിയാർ ആണ്. മത്സരം കാണാനെത്തിയ ക്വാസിമോദോയെ ആരൊക്കെയോ നിർബന്ധിച്ചു മത്സരത്തിൽ പങ്കെടുപ്പിക്കുന്നു. അയാളെ മണ്ടന്മാരുടെ പോപ്പായി തിരഞ്ഞെടുക്കുന്നു. കിരീട ധാരണം നടക്കുന്ന സമയത്ത് അവിടെ വന്ന എസ്മെരാല്ടാ എന്നാ ജിപ്സി സുന്ദരിയെ എല്ലാവരും ശ്രദ്ധിക്കുന്നു. അവൾ സുന്ദരിയെന്നതിലുപരി ദയാമനസ്കയും ആണ്

ക്യാപ്ടൻ ഫീബസ്, ഒരു തെരുവ് കവിയായ പിയർ ഗിങ്ങോയർ ഇവർ പ്രത്യേകിച്ചും അവളെ സ്വന്തമാക്കാൻ ആഗ്രഹിച്ചു. ഇതിനെല്ലാമുപരി പള്ളിയിലെ ഡീക്കനും ക്വാസിമോദോയുടെ വളര്ത്തച്ഛനുമായ ക്ലോഡ ഫ്രോള്ളോയും തന്റെ വികാരിയുടെ ഉത്തരവാദിത്വത്തിനും ജിപ്സിപെണ്ണിനോടുള്ള ഉഗ്രപ്രേമത്തിനും ഇടയിൽ വിഷമിക്കുന്നു. വികാരി, തന്റെ വിനീത വിധേയനായ ക്വാസിമോദോയോടു അവളെ ഒളിച്ചുകടത്താൻ ആജ്ഞാപിക്കുന്നു. എന്നാൽ ക്യാപ്ടൻ ഫീബ്സും അനുചരന്മാരും ഈ ശ്രമം കണ്ടു പിടിച്ചു പൊളിക്കുന്നു. എസ്മെരാല്ടായെ രക്ഷിക്കുന്നു. കുറ്റക്കാരനായി പിടിക്കപ്പെട്ട ക്വാസിമോദോ ഒരു മണിക്കൂർ തുടർച്ചയായി ചാടാവാർ കൊണ്ടടിക്കുവാനും അതിനു ശേഷം ഘോഷ യാത്രയായി നഗരത്തിൽ കൊണ്ടു നടക്കാനും ശിക്ഷിക്കപ്പെടുന്നു. ഈ ശിക്ഷക്കിടയിൽ അടി കൊണ്ടു തളർന്ന ക്വാസിമോദോ കുടിക്കാൻ അല്പം വെള്ളം ചോദിക്കുന്നു. ദയ തോന്നി എസ്മെരാല്ടാ അയാൾക്ക് കുടിവെള്ളം കൊടുത്തു അയാളെ രക്ഷിക്കുന്നു. അങ്ങനെ

അവൾ കൂനന്റെ മനസ്സിൽ കയറിക്കൂടുന്നു. അസൂയ മൂത്ത വികാരി ഫ്രോളോ എസ്മെരാല്ദയെ വശപ്പെടുതാൻ ശ്രമിച്ച ഫീബ്സിനെ കൊല്ലുൻ ശ്രമിക്കുന്നു. പക്ഷെ കുറ്റവാളിയായി പിടിക്കപ്പെടുന്നത് എസെമെരാല്ടായാണ്. ഈ കുറ്റത്തിനു അവളെ ചാട്ടവാർ കൊണ്ടടിച്ചതിനു ശേഷം തൂക്കിലേറ്റാൻ വിധിക്കപ്പെടുന്നു.
എസ്മെരാല്ടായെ തൂക് മരത്തിലേക്ക് കൊണ്ടു പോകുന്ന സമയം ക്വാസിമോദോ പള്ളിമാനിയുറെ കയറിൽ തൂങ്ങി താഴെ വന്നു അവളെ വാരിയെടുത് കൊണ്ടു പള്ളിയിലേക്ക് കൊണ്ടു പോയി അഭയം കൊടുക്കുന്നു. പക്ഷെ കുറ്റവാളിയായ അവളെ പള്ളിയിൽ അഭയം കൊടുക്കാൻ നിയമം അനുവദിക്കുന്നില്ല എന്ന് പ്രഖ്യാപിക്കപ്പെടുന്നു. വിവരം ഗിങ്ങോയർ പള്ളി വികാരി ഫ്രോളോയെ അറിയിക്കുന്നു. പാളിയിൽ നിന്ന് അവളെ പിടിച്ചു കൊണ്ടു പോയി എത്രയും വേഗം ശിക്ഷ നടപ്പാക്കാനും തയാറാവുന്നു. ഈ വിവരം അറിഞ്ഞ ക്ലോപ്പിൻ എന്ന നാടോടികളുടെ നേതാവ് ചില തെരുവ് ഗുണ്ടകളെ കൂട്ടി എസ്മെരാല്ടായെ ബലം പ്രയോഗിച്ചു മോചിപ്പിക്കാൻ ശ്രമിക്കുന്നു. ഇത് കണ്ട ക്വാസിമോദോ അവരെ വിരട്ടി ഓടിക്കുന്നു. പക്ഷെ വികാരി പോലീസ് ആഫീസരായ ഗ്രീങ്ങോയർക്കു അവളെ കാട്ടി കൊടുക്കുന്നു. ഗ്രീങ്ങോയർ അവളോടു പ്രേമാഭ്യർത്ഥന നടത്തുന്നു. എന്നാൽ തന്റെ പ്രേമാഭ്യർത്ഥന നിരസിച്ച അവളെ വികാരി പടാലക്കാർക്ക് തന്നെ വിട്ടുകൊടുക്കുന്നു.
അവളെ തൂക്കിലേറ്റുന്നത് കാണാൻ പള്ളിയുടെ മുകൾത്തട്ടിൽ ചിരിച്ചുകൊണ്ട് വികാരി കാത്തിരിക്കുന്നത് കണ്ട ക്വാസിമോദോ വികാരിയച്ചനെ പള്ളിയുടെ മുകൾത്തട്ടിൽ നിന്ന് തള്ളി താഴെയിട്ടു കൊല്ലുന്നു.. അതിനു ശേഷം അയാൾ തൂക്കുമരത്തിൽ നിന്ന് താഴെയിറക്കി തുറന്ന ശവകുടീരത്തിൽ തള്ളിയ എസ്മെരാൽഡായുടെ മൃതശരീരത്തിന്റെ അടുത്തു ചെന്നു കിടക്കുന്നു പട്ടിണി കിടന്നു
മരിക്കുന്നു. പതിനെട്ടു മാസം കഴിഞ്ഞു ആ ശവകുടീരം തുറന്നപ്പോൾ കെട്ടിപ്പിടിച്ചു കിടന്ന രണ്ടു അസ്ഥികൂടങ്ങൾ കണ്ടെത്തി. അതിലൊന്ന് നലല്ലുപോലെ വളഞ്ഞതായിരുന്നു. അവയെ വേർപെടുത്താൻ ശ്രമിച്ചപ്പോൾ അസ്ഥികൂടം പൊട്ടി പൊടിയായി താഴെ വീണു. .